Registered No. M—770

പുസ്തകം ൧൮] [ലക്കം ൭

൧൯൦൯—൫ ൧൦൮൪ കർക്കടകം

# മലങ്കര ഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.

നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുത്.

[മാർ പൌലൂസ്]



മാർ തോമസ്സ് പ്രസ്സ്

കോട്ടയം.

പ്രസിദ്ധകൻ ററി. ജീ. കൊച്ചുമ്മൻ.

ഓബ് — ചിങ്ങം

൧൯൦൯. ൧൦൮൫.

ഔഗസ്റ്റ് — സെപ്റ്റംബർ

| ആ | സൂ. | മ. | ഇം. | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ശ | ൧ | ൩൦ | ൧൪ | ൧-ാംനു- പതിനഞ്ചുനോമ്പാരംഭം. മത്ത്ശ്മോനിയുടെയും, ഏഴു മക്കളുടെയും, മല്പാൻ ഏലിയാസാറിന്റെയും, മക്കബായ സഹോദരന്മാരുടെയും, മാർ റൂബേലിന്റെയും ഓർമ്മ. |
| ഞാ | ൨ | ൩൧ | ൧൫ | |
| തി | ൩ | ൧ | ൧൬ | |
| ചൊ | ൪ | ൨ | ൧൭ | |
| ബു | ൫ | ൩ | ൧൮ | |
| വ്യാ | ൬ | ൪ | ൧൯ | ൨-ാംനു- പെന്തിക്കുസ്തിക്കുപിമ്പു ൧൧-ാം ഞാ. |
| വെ | ൭ | ൫ | ൨൦ | |
| ശ | ൮ | ൬ | ൨൧ | ൩-ാംനു- മുളന്തുരുത്തിപള്ളിയിൽ കാലം ചെയ്തു മാർ ഈവാനിയോസു ബാവായുടെ ഓർമ്മ. |
| ഞാ | ൯ | ൭ | ൨൨ | |
| തി | ൧൦ | ൮ | ൨൩ | |
| ചൊ | ൧൧ | ൯ | ൨൪ | ൬-ാംനു- കർത്താവിന്റെ മറുരൂപം (മാറാനായ) |
| ബു | ൧൨ | ൧൦ | ൨൫ | |
| വ്യാ | ൧൩ | ൧൧ | ൨൬ | ൯-ാംനു- മറുരൂപത്തിന്നുപിമ്പു ൧-ാം ഞാ. |
| വെ | ൧൪ | ൧൨ | ൨൭ | |
| ശ | ൧൫ | ൧൩ | ൨൮ | ൧൨-ാംനു- മാർ അസ്സ്യാസോയേൽ സഹദായുടെ ഓർമ്മ. |
| ഞാ | ൧൬ | ൧൪ | ൨൯ | |
| തി | ൧൭ | ൧൫ | ൩൦ | |
| ചൊ | ൧൮ | ൧൬ | ൩൧ | ൧൫-ാംനു- പതിനഞ്ചുനോമ്പു വീടൽ, ദൈവമാതാവിന്റെ വാങ്ങിപ്പു (മാറാനായ) |
| ബു | ൧൯ | ൧൭ | ൧ | |
| വ്യാ | ൨൦ | ൧൮ | ൨ | |
| വെ | ൨൧ | ൧൯ | ൩ | ൧൬-ാംനു- വാങ്ങിപ്പിന്നു പിമ്പു ൧-ാം ഞാ. |
| ശ | ൨൨ | ൨൦ | ൪ | |
| ഞാ | ൨൩ | ൨൧ | ൫ | ൨൦-ാംനു- മുളന്തുരുത്തി പള്ളിയിൽ കാലം ചെയ്തു മാർ ക്രുറിലോസുബാവായുടെ ഓർമ്മ. |
| തി | ൨൪ | ൨൨ | ൬ | |
| ചൊ | ൨൫ | ൨൩ | ൭ | |
| ബു | ൨൬ | ൨൪ | ൮ | ൨൩-ാംനു- വാങ്ങിപ്പിന്നുപിമ്പു ൨-ാം ഞാ. |
| വ്യാ | ൨൭ | ൨൫ | ൯ | |
| വെ | ൨൮ | ൨൬ | ൧൦ | ൨൪-ാംനു- ബർത്തുൽമായി ശ്ലീഹായുടെ ഓർമ്മ. |
| ശ | ൨൯ | ൨൭ | ൧൧ | |
| ഞാ | ൩൦ | ൨൮ | ൧൨ | ൩൦-ാംനു- വാങ്ങിപ്പിന്നുപിമ്പു ൩-ാം ഞാ. മാർ ഗബ്രിയേൽ എപ്പിസ്കോപ്പായുടെ ഓർമ്മ. |
| തി | ൩൧ | ൨൯ | ൧൩ | |

# മലങ്കര ഇടവകപത്രിക

പുസ്തകം ൧൮ | ൧൦൮൫ കർക്കടകം | ലക്കം ൭

## കുടുംബയോഗങ്ങൾ.

ഒ- എം. ചെറിയാൻ ബി- ഏ- എൽ- റ്റി.

കുടുംബയോഗങ്ങൾ എന്ന പ്രസംഗം വായിക്കപ്പെട്ടതായ മലങ്കര മഹാജനസഭായോഗത്തിൽ ഞാൻ സന്നിഹിതനായിരുന്നു. ഈ പ്രസംഗം മലങ്കര ഇടവകപ്പത്രികയിലും ഞാൻ വായിക്കുകയുണ്ടായി. നിങ്ങൾ പറയുന്നവണ്ണം കുടുംബങ്ങളുടെ യോഗങ്ങൾ സുറിയാനിസമുദായത്തിൽ പൊതുവേ ഉണ്ടാകുന്ന പക്ഷം സുറിയാനിസമുദായ ഗതി ഒരു നൂതന പന്ഥാവിൽകൂടെ ഗമിക്കുമെന്നു സംശയം കൂടാതെ അഭിപ്രായപ്പെടാം. നിങ്ങളുടെ അഭിപ്രായം നടപ്പിൽ വന്നുകാണ്മാനുള്ള പ്രയാസങ്ങളും വന്നുകഴിഞ്ഞാൽ പരിണമിക്കാവുന്ന ഫലങ്ങളും ചിന്തിക്കുന്ന പക്ഷം, ഇതു് ഒരു "ചേനക്കാര്യ്യ"മാണെന്ന് പ്രസ്താവിക്കുന്നതിനു ധൈര്യപ്പെടുന്നവർ അധികമുണ്ടാകുമെന്നു തോന്നുന്നില്ല.

കുടുംബാംഗങ്ങളുടെ ഐക്യത്തിനും അന്യോന്യോപയോഗിത്വബുദ്ധിവൎദ്ധനത്തിന്നും കുടുംബയോഗങ്ങൾ പലപ്പോഴും സഹായിക്കുമെന്നുള്ളതു തീൎച്ചയാണ്. നിങ്ങൾ പ്രസംഗത്തിൽ പരാമർശിച്ച കുടുംബയോഗം കൂടാതെ ഒരു രണ്ടു വൎഷക്കാലമായി നടന്നുപോരുന്ന ഒരു കുടുംബയോഗത്തെക്കുറിച്ചുകൂടെ ഞാൻ അറിഞ്ഞിട്ടുണ്ടു്.

ഈ കുടുംബയോഗംകൊണ്ടു് കുടുംബാംഗങ്ങൾ തമ്മിൽ പല പ്രകാരങ്ങളിൽ സഹായകാരികളായി ഭവിക്കുന്നതിന്നു് ഇടയായിട്ടുണ്ടു് എന്നു് ഇതിലെ ഒരു പ്രധാന അംഗം എന്നോടു് ഒരിക്കൽ സംസാരിക്കയുണ്ടായി. സംഖ്യാബലം ഒരു ബലംതന്നെയാണ്. ഇതോടൊന്നിച്ചു ധനബലംകൂടെ ഗണിക്കാമെങ്കിൽ അതു് ഒരു വലിയ ബലംതന്നെ. കുടുംബയോഗങ്ങൾക്കു പ്രാചീനത്വം വൎദ്ധിക്കുന്നതിനോടുകൂടെ നൂതനമായി നമ്മുടെ സമുദായത്തിലേക്കു ജ്ഞാനസ്നാനം മൂലം യോജിച്ചു കുടുംബപ്രാരംഭം ചെയ്യേണ്ടിവരുന്നതു് ഒരു ന്യൂനതയാണെന്നു തോന്നാവുന്നതാണെന്നും അതിനാൽ കുടുംബയോഗങ്ങൾ സമുദായവൎദ്ധനത്തിന്നും സമുദായത്തിന്റെ ക്രിസ്തീയഗതിക്കും ഒരു തടസ്സമാണെന്നുംമറ്റും പലരും പറയാനുണ്ടായേക്കാമെങ്കിലും, കുടുംബയോഗങ്ങളുടെ പ്രത്യക്ഷഫലങ്ങളിൽ പലതും ആദരണീയങ്ങളായിരിക്കുമെന്നുള്ളതിനെക്കുറിച്ചു് എനിക്കു യാതൊരു സംശയവുമില്ല.

നമ്മുടെ സമുദായാംഗങ്ങൾക്കു കോടതി കേറി വ്യവഹാരം ചെയ്യുന്നതിനുള്ള വാസനയും ഉത്സാഹവും വളരെ അധികമാണെന്നാണു് എന്റെ അഭിപ്രായം. നിങ്ങളുടെ അഭിപ്രായം എങ്ങിനെയാണാവൊ? ഈ ദോഷം പശ്ചിമതീരത്തേക്കു സാമാന്യമായതൊ സുറിയാനിസമുദായത്തിന്റെ പ്ര

ത്ര്യകസ്വത്തൊ എന്ന് ഇവിടെ തീൎച്ചപ്പെടുത്തുന്നില്ല. കോയമ്പത്തൂരിൽ ഞാൻ താമസിച്ചിരുന്ന കാലത്തു, ബ്രിട്ടീഷ് ഭാഗങ്ങളിലുള്ള ജനസാമാന്യത്തിന്റെ ബുദ്ധിസരളത്വവും കേരളീയന്മാരുടെ കൌടില്യവും എനിക്കു വിസ്മയം തോന്നിച്ചിട്ടുണ്ട്. ദേഹംകൊണ്ടു സമാധാനിക്കുകയും ബുദ്ധികൊണ്ട് തല്ലുകയും ചെയ്യുന്ന പല കേരളീയന്മാരെ ഞാനറിയും. സുറിയാനിസമുദായാംഗങ്ങളുടെ ഈ ബുദ്ധിദോഷം നിങ്ങളുടെ ശുഭപ്രസ്ഥാനത്തിന്ന് ഒരു വലിയ പ്രതിബന്ധമായി ഭവിക്കുമെന്ന് ഞാൻ ഭയപ്പെടുന്നു. കുടുംബാംഗങ്ങളുടെ ധനൈക്യബലത്തെ കുടുംബസംരക്ഷണത്തിലേക്ക് ഉപയോഗപ്പെടുത്തുന്നതിനു പകരം, ബുദ്ധിപ്രാബല്യവും സ്വാൎത്ഥപരത്വപ്രാബല്യവും ഉള്ള കുടുംബനായകന്മാർ സ്വശാഖാശ്രേയസ്സിന്നായി നയിക്കുന്നപക്ഷം കുടുംബത്തിൽ പെട്ട അന്യാംഗങ്ങൾക്കു അപരിഹരണീയമായ മനസ്താപവും ധനനാശവും ഫലമാകുന്നതാണ്. സമൂഹം, പരോത്കൎഷബുദ്ധിയാൽ ഭരിക്കപ്പെടേണ്ടതും പോഷിപ്പിക്കപ്പെടേണ്ടതും ആണെന്നു പ്രമാണം ഇരിക്കെ, പ്രകൃത്യാ ഏകൈകശഃ ഗമിക്കുന്ന സുറിയാനിസമുദായാംഗങ്ങളുടെ സ്വാൎത്ഥപരത്വബുദ്ധിക്ക് അധീനമായി കുടുംബയോഗക്ഷേമത്തെ ബന്ധിക്കുന്നതു് വളരെ ഭയത്തോടും ദൈവാശ്രയത്തോടുംകൂടെയാകുന്നു വേണ്ടതു്.

കുടുംബയോഗങ്ങൾകൊണ്ടുണ്ടാകാവുന്ന അനേകം സൽഫലങ്ങളെ നിങ്ങളെപ്പോലെതന്നെ ഞാനും കാംക്ഷിക്കുന്നു. അനാവശ്യമായ വഴക്കുകളും ദുശ്ശാഠ്യങ്ങളുംകൊണ്ട് ഏകവംശജന്മാർ നശിക്കുന്നതു പലപ്പോഴും കാണുന്നവരായ സൽബുദ്ധികൾക്ക് അന്തഃഛിദ്രദോഷത്തെ ഇല്ലായ്മ ചെയ്യേണ്ടതാണെന്നുള്ള പരിശ്രമവും ആകാംക്ഷയും സദാ ഉണ്ടാകുന്നതാണ്. സുറിയാനി സമുദായഗതിയിൽ ഐക്യബുദ്ധിയെ വൎദ്ധിപ്പാനുള്ള നിങ്ങളുടെ പ്രാരംഭത്തിന്നു ഞാൻ വിജയാശംസനം ചെയ്തുകൊള്ളുന്നു.

---

## താരകയുടെ തന്ത്രങ്ങൾ (തുടൎച്ച)

ഇനിയും മീനത്തിലെ താരകയിൽ കാണുന്ന പട്ടത്വത്തെപ്പററിയുള്ള ലേഖനത്തിന്റെ രണ്ടാംപകുതിയെയാണ് ഞാൻ നിരൂപണംചെയ്വാൻ ഭാവിക്കുന്നത്. ആദ്യത്തെ പകുതിയുടെ മറുപടി ഞാൻ പിന്നീട് എഴുതിക്കൊള്ളാം. കശീശായാണെന്നു കള്ളം പറഞ്ഞിട്ടു മാത്യൂസ് അത്താനാസ്യോസിനു യാതൊരു ആവശ്യവുമില്ലായിരുന്നു എന്ന് തുലാത്തിലെ താരക പറകയും അതിനെതിരു കുംഭത്തിലെ പത്രിക പറകയും ചെയ്തിരുന്നു. എന്നാൽ താരകാധിപർ തൃപ്തിപ്പെടാതെ പിന്നെയും കുറെയൊക്കെ പുലമ്പിയിരിക്കുന്നു. ചേപ്പാട്ടുമെത്രാച്ചൻ മാത്യൂസ് അത്താനാസ്യോസിനെ മുടക്കിയിരുന്നവിവരം അന്ത്യോഖ്യയിലേക്കു എഴുതി അയച്ചിരുന്നതുകൊണ്ടു മാത്യൂസ് ശെമ്മാശു എന്നു പേരുള്ള ആൾ താനല്ലെന്നും താൻ മാത്തൻ കശീശാ ആണെന്നും ആ മാത്യൂസ് ശെമ്മാശിൽനിന്നു വ്യത്യാസപ്പെട്ട ഒരാളാണെന്നും കാണിക്കുന്നതിനായി അദ്ദേഹം പേരു മാററിയതാണെന്നു പത്രിക വാദിച്ചിരുന്നു. ഇതിനെ മിസ്റ്റർ ദാനിയേൽ എതൃക്കുന്നതു ചേപ്പാട്ടുമെത്രാച്ചൻ ബാവായുടെപേൎക്കു മുടക്കിന്റെ കാൎയ്യം മാത്യൂസ് അവിടെ ചെ

ല്ലുന്നതിനു മുൻപു എഴുതി അയച്ചിട്ടില്ലായിരുന്നെന്നും പിന്നീടു ക്കുറീലോസ് ബാവാ വന്നതിന്റെശേഷം മത്യൂസിനുവിരോധമായി ക്കൂട്ടുകെട്ടുണ്ടാക്കിയപ്പോൾ റസിഡണ്ടിന്റെപേക്കു ഈ മുടക്കെഴുത്തിനെ കാണിച്ചു വ്യാജമായി ഒരെഴുത്തയച്ചതാണെന്നും ആ എഴുത്താണ് സിമ്മനാരിക്കേസിൽ എസ്സ് എസ്സ് പ്രമാണമായി ഹാജരാക്കിയിരിക്കുന്നതെന്നും ആകുന്നു. ഈ എഴുത്തു മത്യൂസ് ഇവിടെനിന്നു പോയതിൽപിന്നെ എഴുതിയതാണെന്നുള്ളതിനു താരക അതിലെ ഒരുവാചകമാണ് തെളിവായി എടുത്തിരിക്കുന്നതു. "പാത്രിയക്കീസ്ബാവായുടെപേക്കു ഈ സംഗതി എഴുതി അറിയിച്ചിട്ടും........തെററിധരിപ്പിച്ചും, കള്ളപ്പേരുപറഞ്ഞും മെത്രാസ്ഥാനം സമ്പാദിച്ചു എന്ന വാചകത്തിൽ 'അറിയിച്ചിട്ടും' എന്ന വാക്കിലാണ് താരകയ്ക്കു ആശ്വാസം കിട്ടിയിരിക്കുന്നതു. പട്ടം കൊടുക്കാതിരിക്കുന്നതിനായി ഇങ്ങനെ എഴുതി അറിയിച്ചതാണെന്നും അതു മത്യൂസ് ഇവിടെനിന്നു പോയതിൽപിന്നാണെന്നും ഇതിൽനിന്നു തെളിയുന്നില്ല. മത്യൂസ് ഇവിടെനിന്നു പോകുന്നതിനുമുൻപു മുടക്കിന്റെ കാൎയ്യം ബാവായുടെ പേക്കു എഴുതി അയച്ചിരുന്നാൽ പിന്നീട് ആവിവരത്തെപ്പററി റസിഡണ്ടിന്റെപേക്കു എഴുതി അയക്കുമ്പോൾ അറിയിച്ചിട്ടും എന്നൊരു വാക്കു ഉപയോഗിച്ചുകൂടയൊ. ചേപ്പാട്ടുമെത്രാച്ചന്റെ എഴുത്തു ബാവായിക്കു ചെന്നിരുന്നു എന്നുള്ളതു വാസ്തവമാണെന്നു താരകാധിപരും സമ്മതിക്കുന്നു. പക്ഷെ എഴുത്തിലെ വാചകം മിസ്റ്റർ ദാനിയേൽ ഊഹിക്കുന്നതുപോലെ അല്ലന്നെയുള്ളൂ. "മലയാളത്തുനിന്നു മത്യൂസ് ശെമ്മാശു എന്നൊരാൾ അവിടെ വന്നിട്ടുണ്ടു. അയാൾ മുടക്കപ്പെട്ടവനാണ്" ഇങ്ങിനെതന്നെയാണ് അതിലെ വാചകമെന്നു താരകാധിപർ തെളിയിച്ചുകാണിച്ചിട്ടില്ല. അങ്ങിനെ ചെയ്താൽ അദ്ദേഹത്തിന്റെ അനുമാനപ്രകാരം മത്യൂസ് ഇവിടെനിന്നുപോയതിൽ പിന്നെയാണ് എഴുതിയയച്ചതെന്നു തെളിഞ്ഞേനെ. എന്നാൽ മിസ്റ്റർ ദാനിയേൽ ഊഹിച്ചുപറയുന്നവാചകം ഞങ്ങൾ വിശ്വസിക്കാൻ തയാറില്ല. മത്യൂസ് ശെമ്മാശു ആൾമാറാട്ടം പ്രയോഗിച്ചു എന്നുള്ള പത്രികാധിപരുടെ വാദം കുറെക്കൂടെ യോജിക്കുന്നു. മത്യൂസിനെ മുടക്കിയിരുന്നെന്നു താരകാധിപരും സമ്മതിക്കുന്നുണ്ടു. ഇല്ലെങ്കിൽ വികാരിജനറാൾ 'സുറിയാനിസഭയിലെ നവീകരണം' എന്ന ലേഖനത്തിൽ ചേപ്പാട്ടു മാർ ദീവന്നാസ്യോസു, മത്യൂസ് അത്താനാസ്യോസിനെ ശെമ്മാശായിരിക്കുമ്പോൾ മുടക്കിയെന്നു പറയുന്നുണ്ട്. ഈ മുടക്കുതീൎത്തതായി പിന്നീടെങ്ങും പറയുന്നില്ല. സ്ഥാത്തിക്കോനില്യം കാണുന്നില്ല. മുടക്കപ്പെട്ടയാളാണ് താൻ എന്നു ബാവായോടു പറഞ്ഞിരുന്നെങ്കിൽ മുടക്കപ്പെട്ട കശീശാ മത്തായി ഇവിടെ വന്നു എന്നു സ്ഥാത്തിക്കോനിൽ എഴുതിയിരുന്നേനെ. അതുകൊണ്ടു മത്യൂസ് മുടക്കിനെപ്പററി ബാവായുടെ അടുക്കൽ ഉരിയാടുകപോലും ചെയ്തിട്ടില്ലെന്നു തെളിയുന്നു.

പിന്നത്തെവാദം എഴുത്തു കൊണ്ടുപോയതിനെസംബന്ധിച്ചാണ്. മത്യൂസ് കള്ളയെഴുത്തു കൊണ്ടുപോയെന്നു പത്രിക വാദിച്ചിരുന്നാറെ ഒരെഴുത്തും കൊണ്ടുപോയതായി ബാഡ്ജർസായ്പു പറയുന്നില്ലെന്നും എഴുത്തു വല്ലതും കൊണ്ടുചെന്നിരുന്നെങ്കിൽ സ്ഥാത്തിക്കോനിൽ ആ സംഗതി പ്രസ്താവിച്ചിരുന്നേനെ അതുകൊണ്ടു പത്രികാധിപരുടെ ഈ വാദം അടിസ്ഥാനമില്ലാത്തതാണെന്നും തുലാത്തിലെ താരകയിൽ സ്നേഹിതൻ സയ്യ

ക്ഷികം വാദിച്ചിരുന്ന താരകയിലെ വാചകങ്ങളെതന്നെ ഇവിടെ പകൎത്താമെന്നു വിചാരിക്കുന്നു. "മെത്രാൻ ചെല്ലുന്നതിനുമുമ്പു സുറിയാനിക്കാരിൽ ചിലർ വേറെ ഒരാൾവശം അയച്ചിരുന്ന എഴുത്തിലെ സംഗതികൾ ഈ സ്ഥാത്തിക്കോനിൽ വിവരിച്ചിരിക്കുന്നതും മാർ അത്താനാസ്യോസു യാതൊരെഴുത്തും കൊണ്ടുചെന്നതായി സ്ഥാത്തിക്കോനിൽ പറഞ്ഞിട്ടില്ലാത്തതും അങ്ങിനെ ഒരെഴുത്തു ൧൦൨൯-ാമാണ്ടു മാർ കുറിലോസും മാർ അത്താനാസ്യോസും തമ്മിൽ പഞ്ചായക്കാരുടെ മുൻപാകെ ഉണ്ടായ കേസിലൊ ൧൦൩൪ മുതൽ നടന്ന സിമ്മനാരിക്കേസിലൊ ഫയൽ ചെയ്തിട്ടില്ലെന്നുള്ളതും ആലോചിക്കുമ്പോൾ എഴുത്തുകൊണ്ടുചെന്നു എന്നു പറയുന്നതു കളവാണെന്നുള്ളതിനു സന്ദേഹമില്ല" (തുലാം താരക പുറം ൧൧൨) തുലാമാസത്തിൽ മിസ്റ്റർ ദാനിയേൽ പറഞ്ഞത് മത്യൂസ് ഇവിടെനിന്നും യാതൊരെഴുത്തും കൊണ്ടുപോയിട്ടില്ലെന്നാണ്. ഇതിനെതിരായി ചർച്ച്ക്രാണിക്കിൾസിൽ പീലിപ്പോസുമല്പാൻ എഴുതിയിരിക്കുന്നത് എടുത്തുകാണിച്ചപ്പോൾ ദാനിയേൽസാർ വാദം മാററി "സംവാദലോകം" പഠിക്കണം. ഞങ്ങൾ പറഞ്ഞതു മെത്രാച്ചൻ മരിച്ചുപോയെന്നും മററും കാണിക്കുന്ന എഴുത്തു മത്യൂസ് കൊണ്ടുപോയില്ലെന്നാണ്" ഞങ്ങൾ വാദിച്ചത് എന്നൊക്കെ മീനത്തിലെ താരകയിൽ പുലമ്പിയിരിക്കുന്നു. യാതൊരെഴുത്തും കൊണ്ടുപോയില്ലെന്നു തുലാമാസത്തിൽ പറയുന്നു. കള്ളയെഴുത്തു കൊണ്ടുപോയില്ലെന്നു മീനമാസത്തിൽ പറയുന്നു. ഇതിൽ ഏതാണ് ശരിയായിട്ടുള്ളതു. ആദ്യം പറഞ്ഞതാണെങ്കിൽ പീലിപ്പോസു മല്പാൻ കള്ളം എഴുതി അയച്ചു എന്നുവരുന്നു. രണ്ടാമതു പറഞ്ഞതാണെന്നു താൻ മീനമാസത്തിൽ ഉറപ്പിച്ചു പറഞ്ഞിരിക്കുന്നതുകൊണ്ടു തന്റെ തുലാമാസത്തിലെ താരകയിലെ യുക്തിപ്രകാരം ആ എഴുത്തിന്റെ വിവരമെങ്കിലും സ്ഥാത്തിക്കോനിൽ പറയാതിരുന്നതെന്താണ്? സ്നേഹിതൻ പറയുന്നതുപോലെയല്ലാ കാൎയ്യത്തിന്റെ വാസ്തവം. മത്യൂസ് അത്താനാസ്യോസു കള്ളയെഴുത്തുതന്നെ കൊണ്ടുപോയി. ആ വിവരം സ്ഥാത്തിക്കോനിൽ പറഞ്ഞില്ലന്നെയുള്ളു. തുലാമാസത്തിലെ വാദം മാററി ഇവിടുന്ന് വാസ്തവമായ ഒരെഴുത്തു കൊണ്ടുപോയിരുന്നു ആവിവരം സ്ഥാത്തിക്കോനിൽ പറഞ്ഞില്ലന്നെയുള്ളു എന്നു സ്നേഹിതൻ ഇടവമാസത്തിലൊ മറെറാ പറയാൻഭാവിക്കുന്നെങ്കിൽ മിസ്റ്റർ ദാനിയേൽ തീരെ അസ്ഥിരനും എത്രയെല്ലാം ചതകൾ കിട്ടിയാലും പുളിപ്പില്ലാത്തവനും എന്നു വരുന്നു. ഏതെങ്കിലും ഒരെഴുത്തു കൊണ്ടുപോയിരുന്നെങ്കിൽ അതുവ്യാജയെഴുത്താവാനെ തരമുള്ളു എന്നാണ ഞാൻ വാദിക്കുന്നതു. മത്യൂസ് അത്താനാസ്യോസിനെ മെത്രാൻപട്ടം ഏൽക്കുന്നതിനായി ഇവിടെനിന്നും അയക്കുമ്പോൾ തീൎച്ചയായിട്ടും ഒരു അത്മായക്കാരൻമെത്രാനാണ് ഇവിടെയുള്ളതെങ്കിലും അദ്ദേഹത്തിന്റെ ഒപ്പും മുദ്രയും സമ്മതവും ആവശ്യമായിരുന്നു. മത്യൂസ് കൊണ്ടുപോയ എഴുത്തിൽ ഇവ കാണാതിരുന്നാൽ തീൎച്ചയായിട്ടും പാത്രിയൎക്കീസുബാവാ അതിനെക്കുറിച്ചു ചോദ്യം ചെയ്യും. അപ്പോൾ മത്യൂസിനു മറുപടിയൊന്നും പറയുന്നതിനു നിവൃത്തിയില്ലാതെ കുഴങ്ങും. ഇതെല്ലാം മുൻ കണ്ടിട്ട് ചേപ്പാട്ടു മാർ ദീവന്നാസ്യോസു മരിച്ചുപോയിരിക്കുന്നു തൽസ്ഥാനത്തേക്കു വാഴിക്കപ്പെടുന്നതിനായി മാത്തൻകശീശായെ അയക്കുന്നു എന്നിപ്രകാരം മലങ്കരയി

ടവകയുടെ എഴുത്തായിട്ട് ഒരെഴുത്തു നിൎമ്മിച്ച് കുറെ കള്ളയൊപ്പും ഇട്ട് അബ്രഹാം മല്പാൻ മുതൽപേർ മത്യൂസ് വശം കൊടുത്തയക്കയും ആ എഴുത്തു പാത്രിയക്കീസുബാവായെ കാണിക്കയും ചെയ്തു. ഇതാണ് വാസ്തവം. ഇതിനെസംബന്ധിച്ചാണ് പീലിപ്പോസു മല്പാൻ ചർച്ചക്രാണിക്കിൾസിൽ എഴുതിയതു. ഈ എഴുത്താണ് കള്ളയെഴുത്തെന്നു പത്രികാധിപർ പറഞ്ഞിരിക്കുന്നത്. ഈ എഴുത്തു കാണുമ്പോൾ ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ മുദ്രയുടെയും സമ്മതത്തിന്റെയും അഭാവത്തെപ്പററി ചോദ്യം ചെയ്യുയെ ഇല്ല. മത്യൂസ് അന്ത്യോഖ്യായിൽ ചെന്നു ചേപ്പാട്ടു മാർ ദീവന്നാസ്യോസു മരിച്ചുപോയി എന്നും മററും പറഞ്ഞു എന്നുള്ളതിനു വേണമെങ്കിൽ വേറൊരുതെളിവു കൂടെ തരാം. ൧൮൬൦-ൽ കോട്ടയത്തു അച്ചടിച്ച ഡെയിഡാൺ എന്ന ഇംഗ്ലീഷു പുസ്തകം ൬൫-ാം പുറം നോക്കുക.

സ്ഥാത്തിക്കോനിൽ കശീശാ മത്തായി നിങ്ങളിൽനിന്നു വന്നു എന്നു കാണുന്നതുകൊണ്ടു മത്യൂസ് ഇവിടുന്ന് ചെന്നപ്പോൾ കത്തനാരാണെന്നു ബാവായോടു പറഞ്ഞിരുന്നു എന്നു പത്രിക പറഞ്ഞാറെ അങ്ങനെയല്ല മത്യൂസ് അവിടെ ചെന്നു അധികം കഴിയുന്നതിനു മുൻപു ശെമ്മാശുപട്ടവും കത്തനാരുപട്ടവും ഒരുദിവസമായിട്ടു കൊടുത്തു പിന്നീട് വളരെനാൾ കത്തനാരായിരുന്നതിന്റെ ശേഷം മെത്രാനായതുകൊണ്ടു കശീശാമത്തായി എന്ന പേരു പഴകിപ്പോയി. അതുകൊണ്ടു സ്ഥാത്തിക്കോനിൽ കശീശാ മത്തായി എന്നു എഴുതിപ്പോയതാണെന്നാണ് താരകാധിപരുടെ വാദം. നല്ലവാദം. ഇതിനു നൂററിനു തൊണ്ണൂറുവീതം മാൎക്കു ഞാൻ തന്നിരിക്കുന്നു. മത്യൂസ് അവിടെ ചെന്നയുടനെ ശെമ്മാശുപട്ടവും കത്തനാരുപട്ടവും ഒരു ദിവസമായി കൊടുത്തു എന്നതിനു തെളിവെന്ത്? കശീശായായിട്ടു വളരെനാൾ ദയറായിൽ താമസിച്ചു എന്നുള്ളതിനു ആധാരമെവിടെ? കശീശാപ്പട്ടം കിട്ടിക്കഴിഞ്ഞു അധികനാളുകൾക്കു മുൻപു റമ്പാൻപട്ടം കിട്ടിയില്ലെന്നു എങ്ങിനെ തെളിയിക്കാം. റമ്പാനായിട്ടല്ല കശീശായായിട്ടാണ് ദയറായിൽ അധികനാൾ താമസിച്ചത് എന്നു എങ്ങിനെ കാണിക്കാം? ഇതിനെല്ലാം ശരിയായ സമാധാനം പറയുമ്പോൾ മിസ്റ്റർ ദാനിയേലിന്റെ വാദം തെററാണൊ ശരിയാണൊ എന്നു നോക്കാം. കശീശാ മത്തായി നിങ്ങളിൽനിന്നു വന്നു എന്നു പറഞ്ഞാൽ അതിന്റെ അൎത്ഥം അത്മായക്കാരൻ മത്തായി വന്നു എന്നല്ല. ആ അത്മായക്കാരൻ ഇവിടെ വന്നിട്ട് കശീശായായി എന്നും അൎത്ഥമില്ല. വാസ്തവത്തിൽ മത്യൂസിനു ശരിയായ പട്ടത്വം ഇവിടെനിന്നുപോയപ്പോൾ ഇല്ലായിരുന്നല്ലൊ. പിന്നെയെന്താണ് ബാവാ "കശീശാ മത്തായി എന്നെഴുതിയത്" എന്നു ദാനിയേലിന്റെ വ്യാഖ്യാനത്തെ എതൃക്കുന്ന എന്നോടു ചോദിച്ചേക്കാം. അതിന്റെ സമാധാനം കേട്ടുകൊള്ളണം. നവീകരണസഭയിലെ കത്തനാരന്മാൎക്കും മററും ശരിയായ പട്ടത്വമില്ലെന്നു യാക്കോബായക്കാർ പറയുന്നുണ്ടല്ലൊ. എല്ലാവരും പറയത്തില്ലെന്നു താരകാധിപൎക്കു അഭിപ്രായമുണ്ടെങ്കിൽ പത്രികാധിപർ എങ്കിലും അങ്ങിനെ പറയുമല്ലൊ. ഈ പത്രികാധിപർതന്നെ നവീകരണസഭയിലെ ഒരുപട്ടക്കാരനുമായി അഭിമുഖസംഭാഷണം നടത്തുന്നതിനിടയായാൽ അദ്ദേഹത്തെ "അച്ചാ, അച്ചാ" എന്നുള്ള സംജ്ഞകൊണ്ടായിരിക്കും സംബോധനം ചെയ്യുന്നത്. ഇതു ആ കത്തനാൎക്കു ശരിയായ പട്ടത്വം ഉണ്ടെന്നു പത്രികാധിപൎക്കു ബോധമുണ്ടായിട്ടല്ലെന്നും ലോകമൎയ്യാദയനുസരിച്ചും കത്തനാരുടെ വേഷം ധരിച്ചു നടക്കുന്നല്ലൊ എന്നുവി

ചാരിച്ചും ആണെന്നും സുസ്പഷ്ടമാണല്ലൊ. ഇതുപോലെതന്നെ കത്തനാരുടെ വേഷം ധരിച്ചു ചെന്ന മത്യൂസിനെയും പത്രിയക്കീസുബാവാ കശീശാ എന്നു സംജ്ഞ ചെയ്തതെയുള്ളു. സാക്ഷാൽ പട്ടത്വമില്ലാതിരുന്നതുകൊണ്ടു ആദ്യം മുതൽ പട്ടം കൊടുക്കയും ചെയ്തു. മേൽ പറഞ്ഞതിൽനിന്നു മത്യൂസ് അവിടെ ചെന്നപ്പോൾ കശീശായാണെന്നു പറഞ്ഞു എന്നു വെളിപ്പെടുന്നല്ലൊ. താരകയുടെ പിന്നത്തെവാദം പത്രിക താരകയുടെ തുലാമാസത്തിലെ ചില പ്രവചനങ്ങൾക്കും ചോദ്യങ്ങൾക്കും ഉത്തരം പറഞ്ഞിട്ടില്ലെന്നാണ്. അവയുടെ ഉത്തരം ഞാൻ പറവാൻ ഭാവിക്കുന്നു. താരക പുറം ൧൯. ചോദ്യം (൧) കത്തനാർ ആണെന്നു കള്ളം പറഞ്ഞതുകൊണ്ടാണൊ പ്രസ്തുത കാരോയായിക്കു മെത്രാസ്ഥാനം കിട്ടിയതു? ഉത്തരം- അതേ. കാരണം പത്രിക പുറം ൧൨. (൨) കാരോയാ ആണെന്നു പറഞ്ഞിരുന്നെങ്കിൽ സ്ഥാനം കിട്ടുകയില്ലായിരുന്നൊ? ഉത്തരം- ഈ ചോദ്യം അസംബന്ധമായ ചോദ്യമാണ്. ആദ്യത്തെ ചോദ്യത്തിന്റെ ഉത്തരത്തിൽ നിന്നുതന്നെ ഇതിന്റെ ഉത്തരവും ലഭിക്കും. ഇതിന്റെ ഉത്തരം 'ഇല്ലായിരുന്നു' എന്നാണ്. ദുരുപദേശങ്ങൾ സഭയിൽ കടത്തിയേക്കുമോ എന്നു ഭയന്നു ഇയാൾക്കു പട്ടം കൊടുക്കയില്ലായിരുന്നു. ചോ- (൩) പ്രസ്തുതകാരോയ പാത്രിയക്കീസിന്റെ ദയറായിൽ പട്ടക്കാരന്റെ ശുശ്രൂഷകൾ നടത്തി എന്നു പാത്രിയക്കീസു പറയുന്നതായി മാർ ക്കുറീലോസു ഹാജരാക്കിയ എഴുത്തു സത്യമാണെന്നു വിശ്വസിക്കാമോ പാത്രിയക്കീസു മത്യൂസിനു കാരോയാസ്ഥാനം രണ്ടാമതു കൊടുത്തതിന്റെ ശേഷമാണ് തന്റെ ദയറായിൽ ശുശ്രൂഷ നടത്തിച്ചതു്.

൪- മത്യൂസ് ശെമ്മാശു എന്തു സാദ്ധ്യം കരുതിക്കൊണ്ടു് ഇങ്ങനെ കള്ളം പറഞ്ഞു എന്നു സങ്കല്പിക്കാമൊ?

(ഉ) സാദ്ധ്യങ്ങൾ എന്തെല്ലാം അദ്ദേഹം കരുതിയിരുന്നു എന്നു് എനിക്കു പറവാൻ നിവൃത്തിയില്ല. അദ്ദേഹത്തിന്റെ അന്തർഗ്ഗതങ്ങളെ വല്ലവരോടും പറഞ്ഞിട്ടുണ്ടായിരുന്നെങ്കിൽ അവക്കറിയാം. കള്ളം പറഞ്ഞതിൽ തനിക്കുണ്ടായിരുന്ന മുഖ്യ ഉദ്ദേശം ചേപ്പാട്ടു മാർ ദീവന്നാസ്യോസിനാൽ മുടക്കപ്പെട്ട മത്യൂസ് ശെമ്മാശ് താനല്ലെന്നു കാണിക്കാനായിരുന്നു.

ചോ- ൫. സങ്കല്പിക്കാമെങ്കിൽ അതെന്തു? (ഉ) ഈ ചോദ്യത്തിനു രണ്ടുത്തരം എഴുതാം. (൧) അതു് എന്ന സർവ്വനാമം കള്ളം പറഞ്ഞതു് എന്നുള്ളതിനു പകരം നില്ക്കുകയാണെങ്കിൽ 'അത് ആകൽക്കറുസായുടെ സ്നേഹിതന്റെ ഒരു പ്രവൃത്തിയാണ്' എന്നുത്തരം പറയാം. (൨) അത് എന്നുള്ളതു് സങ്കല്പിക്കുന്നത് എന്നതിനു പകരം നില്ക്കുകയാണെങ്കിൽ "സംഗതിയും സന്ദർഭവും നോക്കിയുള്ള ഒരു അനുമാനമാണ് അത്" എന്നുത്തരമെഴുതാം.

ഈ ലേഖനം അസാമാന്യമായി ദീർഘിച്ചുപോയതുകൊണ്ടു് മേടം ലക്കം താരകയെ അടുത്ത പ്രാവശ്യം നിരൂപണം ചെയ്തുകൊള്ളാം. ദാനിയേലച്ചൻ പുസ്തകം ഒന്നിറക്കാൻ ഭാവിക്കുന്നു എന്നു കേട്ടു. ഈ "സാധുവിന്റെ" ലേഖനത്തിൽ പട്ടത്വത്തെക്കുറിച്ചുള്ള ഭാഗത്തിനെങ്കിലും സാധുവായ ഒരു മറുപടികൂടെ എഴുതണമെന്നു അപേക്ഷിച്ചുകൊള്ളുന്നു

ഈ പ്രാവശ്യവും എന്റെ ലേഖങ്ങൾക്കു എതിരെഴുതുന്നതിനു മിസ്റ്റർ ദാനിയേലിനെ വെല്ലുവിളിക്കുന്നു.

വി- എം- കോശി. കാർത്തികപ്പള്ളി.

## എന്റെ സൎക്കീട്ട.

മുൻ ൭൦-ാം പുറം തുടൎച്ച.

(മീനത്തിലെ പത്രികയിൽ ൪൮-ാം പുറത്തു ൩-ാം വരിയിൽ "കൂമൗനം" എന്നതിന്നു "മൌനം" എന്നും ൧൧-ാം വരിയിൽ "സഹോദരന്മാർ" എന്നതിന്നു "സഹോദരിമാർ" എന്നും വായിക്കേണ്ടതാണ്)

എന്റെ പ്രാണവല്ലഭൻ അറിവാൻ.

പ്രിയ കാന്താ ഞാൻ സൎക്കീട്ടിൽ മല്ലപ്പള്ളിൽ ചെന്നവിവരത്തിന്നു മുമ്പെ എഴുതി അയച്ചിട്ടുണ്ടല്ലൊ. അവിടുത്തെ ഇളയ സഹോദരിയുമായി ഉണ്ടായ സംഭാഷണത്തെ മുഴുവനായി എഴുതുന്നതിന്നു സാധിക്കാത്തതിനാൽ ഇതാ താഴെ കുറിച്ചുകൊള്ളുന്നു.

അവൾ—എന്റെ ലേഖനത്തിൽ താഴെപറയുന്ന സംഗതികൾ അടങ്ങിയിരുന്നു.

൧. വാദവിഷയമായ രുദിത് ലേഖനം എന്റേതല്ല.

൨. ഞാൻ അരിഷ്ടാവസ്ഥയിൽ സ്ഥിതിചെയ്യുന്നതിനാൽ എന്റെ മക്കൾ എന്നെ അലങ്കരിക്കണം.

൩. മാതാക്കളുടെയും സഹോദരികളുടെയും കൂട്ടത്തിൽ ഞാൻ മൂന്നാം സ്ഥാനത്തിന്നർഹയല്ല.

൪. എന്റെ നാമം ൧൨ ശ്ലീഹന്മാരുടേതല്ല.

൫. "ഇടവകക്കാര"ന്റെ പോക്കററിലേതു പിന്നാലെ വിളമ്പാഞ്ഞതു എന്തുകൊണ്ടു.

ഇവയിൽ ഒടുവിലത്തെ മൂന്നുസംഗതികൾക്കും ലേഖകൻ സമാധാനം പറഞ്ഞിട്ടില്ലാത്തതിനാൽ അതിനായിട്ടു ലേഖകനെ ഞാൻ വെല്ലുവിളിക്കുന്നു. ചുണയുണ്ടെങ്കിൽ നേരെനിന്നു വാദിക്കട്ടെ. ആദ്യത്തെ രണ്ടു കാൎയ്യങ്ങൾക്കുള്ള സമാധാനത്തെ നമുക്കൊന്നു നിരൂപണം ചെയ്യാം.

൧. "എന്റെ ഈ അരിഷ്ടാവസ്ഥയിൽ നീ എന്റെ മക്കളോടു ഒരു ശുപാൎശിപറഞ്ഞു" ഈ വാചകത്തിൽനിന്നു ഇനിക്കു ഇപ്പോൾ അരിഷ്ടത ഇല്ലെന്നു ജല്പിക്കുന്നു. ഏതൽവിധം ജല്പനതത്രഭവതിയോടൊമറെറാ ആയിരുന്നാൽ ആഗ്രഹസാദ്ധ്യം ഉണ്ടായേനെ.

൨. ൩. ൪. രുദിത് എന്റേതല്ല എന്റെമക്കൾ അതിനെ അനുസരിക്കയുമില്ല. എന്റെ മക്കളിൽ ഒരാൾ എഴുതുന്നതു ഞാൻ എഴുതുന്നതാണെന്നും എല്ലാവരും അതിനെ സ്വീകരിക്കുമെന്നും വായനക്കാർ കണ്ണുമടച്ചു വിശ്വസിച്ചുകൊള്ളണംപോലും ഈ സൂത്രം ഇവിടെ ചിലവാകയില്ല.

ഇനിയും ലേഖകന്റെ കുയുക്തികളെക്കൂടെ നമുക്കൊന്നു വിമൎശിക്കാം.

൫. "ഇന്നലെപെയ്തമഴെക്കു ഇന്നുകുരുത്ത തകരകണക്കാണ്" ഈ വാചകത്തെ ആദ്യം ഉപമ എന്നും പെൺകണക്കൊ മുന്തിരിക്കണക്കോ എന്നു അറിവാൻപാടില്ലെന്നും പൂൎവ്വാപരവിരുദ്ധമായി പ്രയോഗിക്കുന്നു. ഉപമ കണക്കല്ല കണക്കു ഉപമയുമല്ല.

൩. "നിങ്ങളുടെ മാതാവായ, യഹോവായുടെ ആലയം" എന്നുള്ളതിനെ ലേഖകൻ വ്യാഖ്യാനിച്ചു യഹോവാ പെണ്ണാണെന്നുള്ള ഒരു നവീന ഉപദേശം ഇതാ കൊണ്ടുവരുന്നു. "ശലോമൊന്റെ മുമ്പാകെ നിൽക്കുന്ന, യഹോവായുടെ ശുശ്രൂഷക്കാർ" "സീയോനാകുന്ന, ദൈവത്തിന്റെ

പഴ്ത്തം" ഇപ്രകാരം വേദപുസ്തകത്തിൽ കാണുന്ന ഭാഗങ്ങളെ "നിൽക്കുന്ന യഹോവാ" "സീയോനാകുന്ന ദൈവം" എന്നിപ്രകാരം ദൈവദൂഷണമായി വ്യാഖ്യാനിപ്പാൻ മടിയില്ലാത്ത ലേഖകനെ കല്ലെറിയണമെന്നു ന്യായപ്രമാണം പറയുന്നു. ഇപ്രകാരമുള്ള പാമരന്മാർ കൈവിരലേൽ എണ്ണുവാൻപോലും കാണുകയില്ല.

൭. "രുദിത്" എന്നവാക്കിനെസംബന്ധിച്ച് അപ വദിച്ചു എന്നു ലേഖകൻ ഉൽഘോഷിക്കുന്നു. ഇരിക്കുന്ന കമ്പു വരയുന്നതോഷാ, മററുള്ളവർ ജീവനുള്ള പ്രകടനങ്ങളെ മോഷ്ടിച്ചു എന്നുപറയുന്ന മൂഢാ താൻ എന്തുകൊണ്ടു ഈ ജീവനില്ലാത്ത രുദിതിനെ മോഷ്ടിച്ചു.

൮. എൻെറ ലേഖനം എഴുതിയതു ഞാനല്ലെന്നും എൻെറ ഇടവകക്കാരൻപോലുമല്ലെന്നും ലേഖകൻ എഴുതിയിരിക്കുന്നു. എന്നാൽ രുദിത്" ലേഖനകൎത്താവു "ഇപ്പോൾ" എൻെറ ഇടവകക്കാരനല്ലെന്നും അവൻ മാതാവായ എന്നെ ഉപേക്ഷിച്ചു അന്യസഭയിൽ ചേൎന്നുകളഞ്ഞു എന്നും ഞാൻ പറയുന്നു. അതിനു സാക്ഷിയായിട്ടു ൧൦൮൩ മീനത്തിലെ പത്രികയിൽ ഒരുലേഖനം എഴുതിയിരുന്ന "സൺഡേസ്കൂൾകുട്ടി"യെ ഞാൻ ഹാജരാക്കുന്നു. അയാൾ എന്തു പറയുന്നു എന്നു കേൾക്കുക. "മൂന്നാംലക്കം പത്രികയിൽ ഇടവകക്കാരനായിരുന്ന ഒരാൾ (രുദിത്) എഴുതി".....എന്നുതന്നെ. ഇതിൽനിന്നു രുദിത് കൎത്താവു ഇപ്പോൾ എൻെറ ഇടവകക്കാരനല്ലെന്നു വ്യക്തമല്ലയോ. പിന്നെയും....(ഇത്രയും പറഞ്ഞപ്പോഴെക്കു തപാൽശിപായി ഓടിവരുന്നതു കണ്ടു..)

ഞാൻ—നിങ്ങളുടെ സംസാരം നിൎത്തണെ, അതെന്താണെന്നു നോക്കട്ടെ എന്നും പറഞ്ഞു ഇറങ്ങിച്ചെന്നപ്പോൾ ശിപായി തൻെറ സഞ്ചിയിൽനിന്നു എഴുത്തു എടുത്തുതന്നു പൊട്ടിച്ചുനോക്കിയപ്പോൾ വല്യപ്പച്ചനു ദീനമാണെന്നു മനസ്സിലായി. അതിയായ വ്യസനമുണ്ടായതിനാൽ യാത്ര പറയാതെ അന്നുതന്നെ കോട്ടയത്തിനു തിരിക്കയും ചെയ്തു. ശേഷം വഴിയെ.

എന്നു ആജ്ഞാപ്രകാരം സൎക്കിട്ടിൽ പ്രൈവററുസിക്രട്ടെരി.

---

## സഭാതാരകയും പേരില്ലാലേഖകന്മാരും

(തുടൎച്ച)

ഇനിയും എം. എൻ. ഓ. എന്നുള്ള വ്യാജസംജ്ഞയേയും പത്രികാ ലേഖകന്മാരുടെ പേരിനേയും ഒന്നു പരിശോധിക്കാം.

പേരിനെ അല്ലാ, പേരിൽനിന്നുകൊണ്ടു വാദിക്കപ്പെട്ടുന്ന സംഗതികളുടെ ഗൌരവത്തെയാണ് കാൎയ്യമായി ഗണിക്കേണ്ടതു എന്നു കേ. എം. സി.യുടെയും പി. കേ. കൊച്ചുമത്തായിയുടെയും ലേഖനങ്ങൾക്കു മറുപടി പറഞ്ഞിട്ടുള്ളതുകൊണ്ടു നിശ്ചയിക്കാം. ഹേ. താരകാധിപരേ, അന്ധശാസ്ത്രി കേ. എം. സി.യുടെയും. പി. കേ. കൊച്ചുമത്തായിയുടെയും ലേഖനങ്ങൾക്കു നിങ്ങൾ മറുപടി പറഞ്ഞതു അവരുടെ പൂൎണ്ണമായ മേൽവിലാസം ഉണ്ടായിട്ടാണെന്നു നിങ്ങൾക്കു പറയാമെങ്കിൽ നിങ്ങൾക്കു ഒരു ചെറിയ സമ്മാനം തരുവാൻ ഞാൻ തയ്യാറാണ്. ചുണയുണ്ടെങ്കിൽ ധൈൎയ്യമായി പറക. കേ. എം. സിയുടെയും പി. കെ. കൊച്ചുമത്തായിയുടെയും ലേഖനങ്ങ

ൾക്കു കടിച്ചുമരിച്ചു മറുപടി പറഞ്ഞ താരകാധിപർ കാത്തികപ്പള്ളി വി. എം. കോശിയുടെ ലേഖനത്തിനു മറുപടി പറയാതെ അദ്ദേഹം പേരില്ലാലേഖകനാണെന്നും മററും പറയുന്നതെന്താണെന്നു വിചാരിച്ചാൽ ആ ലേഖനങ്ങൾക്കു "അമ്മി കുമ്മി" മറിഞ്ഞാൽ മറുപടി പറവാൻ തനിക്കു സാധിക്കയില്ലെന്നു താരകാധിപക്കു നല്ലനിശ്ചയമുണ്ടായിട്ടാണു. താരകാധിപർ മുലപ്പാലു കുടിച്ചിട്ടുള്ള മനുഷ്യൻ ആണെങ്കിൽ അല്ലെന്നു പറയട്ടേ. കേ. എം. സി-യുടെയും, പി. കെ. കൊച്ചുമത്തായിയുടെയും ലേഖനത്തിനു മറുപടി പറയാമെന്നും, വി. എം. കോശിയുടെയും തെങ്ങനാംപിലാക്കൽ സി. ചാണ്ടിയുടെയും, മൂവാററുപുഴ സി ഐ. കുഴ്യൻെറയും ലേഖനങ്ങൾക്കു മറുപടി പറകയില്ലെന്നു ശഠിക്കുന്ന താരകാധിപരേ! ഭോഷ്ക്കിൻെറ സ്നേഹിതാ! അസത്യത്തിൻെറ ഗർഭപാത്രമേ! നിങ്ങളെ ഭ്രാന്താശുപത്രിയിൽ അയക്കത്തക്കവണ്ണം, "൮൨"-ൽ കേ. എം. സിയുടെയും, പി. കേ. കൊച്ചുമത്തായിയുടെയും ലേഖനങ്ങൾക്കു മറുപടിപറകയും "൮൪"-ൽ വി. എം. കോശിയുടെയും മററും ലേഖനങ്ങൾക്കു "പേരില്ലാലേഖകന്മാർ" എന്നൊരു കുററവും പറഞ്ഞു മറുപടി പറയാതിരിക്കുവാനും ഉണ്ടായ നിങ്ങളുടെ ബുദ്ധിയുടെ അസ്ഥിരത അതിശയനീയം തന്നെ. കഷ്ടം! കഷ്ടം! ലജ്ജിക്കുന്നത് അറിവാൻ പാടില്ലാത്തതു അതിശയം തന്നെ.

പേരില്ലാ ലേഖനം പ്രസിദ്ധപ്പെടുത്തുന്നത് പത്രികയല്ലാ താരകയാണെന്നു സമത്ഥിക്കുന്നതിനെ ഖണ്ഡനം ചെയ്യാൻ ധൈയ്യമുണ്ടെങ്കിൽ നേരെ വരികാ. ചുണയുണ്ടെങ്കിൽ താഴെ വരുന്ന ചോദ്യങ്ങൾക്കു മറുപടി പറക.

൧. "പേരില്ലാലേഖനം" ആണെന്നു നിങ്ങൾ വിധിക്കുന്ന ലേഖനങ്ങൾ പേരില്ലാതെ പത്രികയിൽ ചേത്തത് ഏതെല്ലാം

൨. താരകയിലെ എം. എൻ. ഓയേക്കാൾ സ്പഷ്ടമായ പേർ കാത്തികപ്പള്ളിൽ വി. എം. കോശി എന്നുള്ളതല്ലയോ?

൩. താരകയിലെ "സി"യേക്കാൾ വ്യക്തമായ പേർ തെങ്ങനാംപിലാക്കൽ സി. ചാണ്ടി എന്നുള്ളതല്ലയോ?

൪. താരകയിലെ ശ്രോതാവിനേക്കാൾ വിശദമായ പേർ മൂവാററുപുഴ സി. ഐ. കുഴ്യൻ. വൈക്കം താലൂക്കിൽ മണക്കുന്നം പ്രവത്തിയിൽ കണ്ടനാട്ടു കരയിൽ മണ്ണിൽ പുരയിടത്തിൽ മത്തായി എന്നിവരുടെതു് അല്ലയോ?

൫. എം. എൻ. ഓ. ഒരു പൂണ്ണമായ പേർ ആണോ?

൬. കേ. എം.സിയുടെ ലേഖനത്തിനു മറുപടി പറഞ്ഞതു പൂണ്ണമായ പേർ ഉണ്ടായിട്ടാണോ? ഇതിൽ ചിലതിനൊക്കെ മറുപടി പറഞ്ഞുപോകുവാൻ ഇനിക്കു സമ്മതമില്ലാ. ചുണയുണ്ടെങ്കിൽ ആറു ചോദ്യത്തിനും മറുപടി പറക.

ഇനിയും എം. സി. മത്തായിയുടെ ലേഖനത്തെ ഒന്നുനോക്കാം. അതിൽ താരകാധിപർ ചെയ്യുന്ന വല്ലാത്ത കൃത്രിമങ്ങളെപ്പററി വ്യക്തമായി കാണിച്ചിരുന്നു. മിസ്റ്റർ മത്തായിയുടെ ലേഖനം അവസാനിക്കാറായി എന്നും അതു തൻെറ സകല നഗ്നതകളേയും വെളിപ്പെടുത്തി എന്നും ഈ മത്തായി അവർകൾ ഒരു വാസ്തവപേരുകാരൻ ആണെന്നും താരകാധിപക്കു ബോദ്ധ്യപ്പെട്ടയുടൻ അദ്ദേഹം പേരില്ലാലേഖകൻ എന്നുള്ള അദ്ദ്യ ആക്ഷേപത്തെ വെറുത്തുകൊണ്ടു രണ്ടാമതു ഒരു കൌശലം പ്രയോഗിച്ചു ആ

ള്ള എന്തെന്നാൽ അദ്ദേഹം ഗണനീയനല്ലന്നായിരുന്നു. ഇവർ തമ്മിൽ കൂടുതൽ ഗണനീയത്വം മിസ്റ്റർ മത്തായിക്കാണെന്നു പത്രികയിലെ ഒരുലേഖകൻ തെളിയിച്ചപ്പോൾ താരകാധിപർ വേറൊരുവിദ്യ എടുത്തു. ആയതു, അദ്ദേഹത്തിൻെറ ലേഖനത്തിനു വല്ലവരും ഉത്തരവാദത്വം ഏൽക്കാൻ തയ്യാറുണ്ടോ എന്നായിരുന്നു. പത്രികയിലെ ലേഖകന്മാരുടെ വാദങ്ങൾക്കു മറുപടി പറവാൻ പ്രയാസമാണെന്നുകണ്ടാൽ ഇനിയും നമ്മുടെ താരകാധിപർ നവീനമായി എന്തെല്ലാം ആക്ഷേപങ്ങൾ പുറപ്പെടുവിക്കുമോ എന്നു ഉടയതമ്പുരാനു മാത്രം അറിയാം. മിസ്റ്റർ മത്തായി തന്നെസംബന്ധിച്ചുള്ള സകല മേൽവിലാസവും പ്രസിദ്ധപ്പെടുത്തിയിട്ടും താരകാധിപർ അദ്ദേഹത്തിൻെറ ലേഖനത്തിനു മറുപടി പറഞ്ഞിട്ടില്ല, ഇനിയും പറകയില്ലന്നു ഞാൻ പ്രവചിക്കയും ചെയ്യുന്നു. കേ. എൻ. ഡീ. ആവശ്യപ്പെട്ടപോലെയുള്ള പേർ അദ്ദേഹം വെളിപ്പെടുത്തിയ സ്ഥിതിക്കു മറുപടി പറയാത്തത് താരകാധിപരുടെ കുററമാണെന്നുള്ളതു സുസ്പഷ്ടമാണല്ലോ. നമ്മുടെ ദാനിയേലച്ചൻ പത്രികാലേഖകന്മാരുടെ ലേഖനങ്ങൾക്കു മറുപടി പറവാൻ പ്രയാസമാണെന്നുകണ്ടാൽ അവർ തറവാട്ടുകാരല്ലെന്നും പറഞ്ഞുകൊണ്ടു പുറകോട്ടു മാറാതിരുന്നാൽ ഭാഗ്യമായി. അല്ലാ, ഇക്കഴിഞ്ഞ താരകയിൽ ഒരുവിശേഷം കണ്ടില്ലേ. മറെറാന്നുമല്ലാ, "പേരില്ലാലേഖകന്മാരോടു വാദിപ്പാൻ ഇവിടെ തയ്യാറില്ലന്നും ധൈര്യമുള്ളവർ നേരെവരണമെന്നുമാണ് കൊള്ളാം. താരകാധിപർ ഇത്ര ചുണയുള്ള അപ്പൻെറ മകനായിരുന്നു എന്നുവരികിൽ അദ്ദേഹം എം. എൻ. ഓ. എന്ന വ്യാജനാമം വെച്ചതു ധൈര്യക്കുറവാണെന്നു കൈ കെട്ടിനിന്നുംകൊണ്ടു സമ്മതിക്കട്ടെ. തങ്ങൾ ചെയ്ത ഒരു കൃത്യം തെററാണെന്നു തെളിഞ്ഞാൽ ക്ഷമാപണം ചെയ്യുന്നത് യോഗ്യന്മാരുടെ ലക്ഷണമാണ്. എം. എൻ. ഓ. എന്ന വ്യാജസംജ്ഞ വെച്ചു താൻ ലേഖനം പ്രസിദ്ധപ്പെടുത്തിയത് തൻെറ ധൈര്യക്കുറവുകൊണ്ടാണെന്നു അദ്ദേഹം യോഗ്യനാണെങ്കിൽ സമ്മതിക്കട്ടെ. സമ്മതിക്കാത്ത കാലത്തോളവും അദ്ദേഹത്തിൻെറ ഈ വീരവാദങ്ങൾ വെറും തൃണസന്നിഭമാണെന്നു ഞാൻ ധൈര്യസമേതം വചിക്കുന്നത് തെററാണോ എന്നു വായനക്കാർ വിധിക്കട്ടെ. "പത്രികാലേഖകന്മാൎക്കു പേരില്ലാ" എന്നു പറയുന്നത് "താരകാധിപരുടെ വിശുദ്ധജീവിത"ത്തിനു യോഗ്യമാണോ. അതോ പത്രികലേഖകന്മാരുടെ പേരുകൾ വായിച്ചിട്ടു അവർ "പേരില്ലാത്തവരാണെന്നു" താരകാധിപർ പറയുന്നത് അദ്ദേഹം വിരഹതാപത്തോടുകൂടി കിടക്കുമ്പോൾ സ്വപ്നം കണ്ടതാണോ. ഹേ! താരകാധിപരേ ചുണയുണ്ടെങ്കിൽ പത്രികയിലെ ലേഖനങ്ങൾക്കു മറുപടി പറക. അഥവാ ഇനിയും താരകാധിപർ "പേരില്ലാലേഖകന്മാർ എന്നു വ്യാജജല്പിതം ചെയ്യുന്നത് അവരുടെ പേരും ദേശപ്പേരും വീട്ടുപേരും കാണാഴികകൊണ്ടാണെന്നു വിചാരിക്കുന്നപക്ഷവും താരകയിലെ ലേഖകന്മാർ ആരുംതന്നെ അങ്ങിനെ വെളിപ്പെടുത്തിയിട്ടില്ലന്നുള്ളത് സ്പഷ്ടമാണ്. എം. എൻ. ഓയും ”സി”യും 'ശ്രോതാവും' മത്തോമ്മാക്കാരനും എത്ര പൂൎണ്ണമായ മേൽവിലാസം വെളിപ്പെടുത്തി. ഈ ലേഖകന്മാരുടെ പൂൎണ്ണമായ മേൽവിലാസം വെളിപ്പെടുത്തിയിട്ടില്ലാത്തസ്ഥിതിക്കു പത്രികലേഖകന്മാരുടെ മാത്രം വെളിപ്പെടുത്തണമെന്നു പറയുന്നത് ഏററവും അസംഗതമല്ലയോ. താരകയിലെ വെറും പേർ പോലും വെക്കാത്ത ലേഖകന്മാരുടെ ലേഖനങ്ങളെയും മേൽവിലാസ

ങ്ങളെയും മറച്ചുവെച്ചുകൊണ്ടു പത്രികയിലെ ലേഖകന്മാരെ പേരില്ലാ ലേഖകന്മാർ എന്നു വിധിച്ചു അവരുടെ ലേഖനങ്ങൾക്കു മറുപടിപറയാതിരിക്കുന്നതു അവരുടെ കയ്യാൽ പ്രഹരം വാങ്ങിക്കാതിരിക്കുന്നതിനുള്ള വിദ്യ അല്ലയോ. എം. സി. മത്തായി താരക ആവശ്യപ്പെട്ടതുപോലെ പേർ വെളിപ്പെടുത്തിയിട്ടും അദ്ദേഹത്തിൻെറ ലേഖനത്തിനു എന്താണ് മറുപടി പറയാത്തതു.

ഹേ! പത്രികാധിപർസാറേ നിങ്ങളും ഇങ്ങിനെ ഒരു സൂത്രം സ്വീകരിക്കണം. വാദത്തിൽ തോക്കുകയുമില്ല. മറുപടി ഒട്ടുപറകയുംവേണ്ടാ. ഏറെകടന്നുവന്നാൽ പേരില്ലാലേഖകനാണെന്നു പറഞ്ഞുകൊള്ളണം എന്താ നല്ല സൂത്രമല്ലേ. (തുടരും) കെ. എം. വറുഗീസ്. മാവേലിക്കര.

---

## വൈദികമായ ചില പ്രശ്നോത്തരങ്ങൾ.

(പി. എ. എബ്രഹാം മല്ലപ്പള്ളി)

(ഒരു കാതോലിക്കു യുവാവും ഒരു ബപ്റ്റിസ്റ്റൻ ഉപദേഷ്ടാവും തമ്മിൽ നടന്ന സംഭാഷണം)

ഒരു ദിവസം ഒരു ബപ്റ്റിസ്റ്റൻ ഉപദേഷ്ടാവു പബ്ലിക്കു പ്രസംഗം കഴിഞ്ഞു തിരികെവരുന്നസമയം ഒരുകാതോലിക്കു യുവാവുമായി കണ്ടുമുട്ടുന്നതിനിടയായി. ആ അവസരത്തിൽ അവർ തമ്മിൽ താഴെ വരുന്നപ്രകാരം ഒരുസംഭാഷണം നടന്നു.

ഉപദേഷ്ടാവു—പ്രിയസഹോദരാ! താങ്കൾ പല പ്രാവശ്യവും എന്നോടു ഒരു കാതോലിക്കു ഉപദേഷ്ടാവായിതീർന്നാൽ കൊള്ളാമെന്നു ആഗ്രഹിക്കുന്നതായി പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ ഇന്നു വൈദികമായി ചിലവിഷയങ്ങൾ സഹോദരനോടു ചോദിക്കുന്നതിനു എനിക്കു സന്തോഷമായിരിക്കുന്നു. സഹോദരനും അപ്രകാരംതന്നെയല്ലയൊ?

യുവാവു—വാസ്തവം പറഞ്ഞാൽ എനിക്കു അതിൽപരം സന്തോഷം വേറെയില്ല. നമ്മുടെ ക്രൈസ്തവമതത്തിൽ പ്രോട്ടസ്റ്റാന്റു എന്നൊരു വകക്കാർ വേദപുസ്തകത്തിലെ ശരിയായ ഉപദേശങ്ങളിൽനിന്നു വളരെ അകലം പോയിരിക്കുന്നതിൽ എനിക്കു അരിയായ മനസ്താപമുണ്ടു. എങ്കിലും കരുണാനിധിയായ ദൈവം തൻെറ സത്യതൊഴുത്താകുന്ന കാതോലികാസഭയിലേക്കു താമസമെന്യെ അവരെ കൂട്ടിച്ചേർത്തു ഒരു ഏകയോഗസമുദായമാക്കുമെന്നാണു ഞാൻ ആശംസിക്കുന്നതു.

ഉപദേ—സഹോദരാ! നിങ്ങൾ "കാതൊലിക്കു" എന്ന ശബ്ദംകൊണ്ടു ക്രൈസ്തവമതത്തിൽ ഏതുസഭയെയാണു നിർദ്ദേശിക്കുന്നതെന്നു കേട്ടാൽകൊള്ളാം.

യുവാ:—കാതൊലിക്കുവിശ്വാസത്തെ അനുകരിക്കുന്ന എല്ലാക്രൈസ്തവ സമുദായത്തെയും.

ഉപ:ദേ—"കാതൊലിക്കു വിശ്വാസ"മെന്നാൽ എന്തു?

യുവാ—ഒന്നാമതു ക്രിസ്തുവിൻെറ മനുഷ്യാവതാരത്തെ പരമാർത്ഥികമായി വിശ്വസിക്കുന്നതും രണ്ടാമതു ക്രിസ്തുവിനെ ശിരസ്സാക്കി തൻെറ ജ്ഞാനശരീരത്തോടു സംഘടിപ്പിക്കപ്പെടുന്നതിനുപയുക്തമായ തൻെറ നിയമിതശരീരത്തിലുള്ള ഗാഢമായ വിശ്വാസത്താൽതന്നെ ഉൾക്കൊള്ളുകയും ചെയ്യുന്ന എല്ലാസഭയും "കാതൊലിക്കുസഭ"യെന്നു ഗണിക്കപ്പെടും.

ഉപദേ:—നിങ്ങൾ പറയുന്ന "കാതൊലിക്കുസഭ"യെ സംബന്ധിച്ചു പിന്നീടു ഞാൻ പ്രതിവാദിക്കുന്നതാണ്. എന്നാൽ നിങ്ങൾ പറയുന്ന സഭയിൽ വേദപുസ്തകോപദേശങ്ങൾക്കു കേവലം വൈപരീത്യമായ ചില ദുരുപദേശങ്ങൾ നടപ്പുള്ളതായി എനിക്കു പ്രത്യക്ഷത്തിൽ അറിയാവുന്നതുകൊണ്ടു എൻെറ മാന്യസ

ഹോദരാ! അവയിൽ ചിലതു ചൂണ്ടികാണിക്കാമെന്നാണ് ഞാൻ വിചാരിക്കുന്നതു. ഒന്നാമതു നിങ്ങളുടെയിടയിൽ നടക്കുന്ന 'ശിശുസ്നാനം' തന്നെയെടുക്കാം.

യുവാ:—അപ്പോൾ ശൈശവസ്നാനം വേദവിപരീതമാണെന്നൊ നിങ്ങൾ പറയുന്നതു.

ഉപദേ — അതെ; അതിനെന്താണ് ആക്ഷേപം!

യുവാ:—ശൈശവസ്നാനം വേദവിപരീതമാണെന്നുള്ളതിലേക്കു വേദപുസ്തകത്തിൽനിന്നു എനിക്കു തെളിയിച്ചുതരാമൊ?

ഉപദേ — ശിശുസ്നാനത്തെ സംബന്ധിച്ചു വേദപുസ്തകത്തിൽ ഒന്നുംതന്നെ പറയാതെയിരിക്കുമ്പോൾ ആവക സ്നാനം വേദാനുസരണമാണെന്നു തെളിയിക്കേണ്ട ഭാരം നിങ്ങൾക്കാണ് എനിക്കല്ലാ.

യുവാ — ശരി; വി: വേദപുസ്തകത്തിൽ ശിശുസ്നാനത്തിനു ബാധകമായി യാതൊന്നും പറഞ്ഞിട്ടില്ലന്നാണ് എൻെറ അറിവു. ആ സ്ഥിതിക്കു വേദവിപരീതമാകുന്നതെങ്ങനെയെന്നു മനസ്സിലാകുന്നില്ല. ഒരുവിഷയത്തെ സംബന്ധിച്ചു ഒരു പ്രമാണം നിശബ്ദമായിരിക്കുമ്പോൾ ആ പ്രമാണം ആ വിഷയത്തെ വിരോധിക്കുന്നുവെന്നു പറവാൻ പാടില്ല. എന്നുമാത്രവുമല്ലാ പ്രാചീനസഭകൾ അദ്ധ്യാത്മികമായി വിശ്വസിക്കയും ആചരിക്കയും ചെയ്യുന്നതു അപ്പോസ്തോല പാരമ്പര്യയിൽനിന്നു യാതൊരുപ്രമാദവും തങ്ങൾക്കു പററീട്ടില്ലന്നുള്ള ഉത്തമവിശ്വാസത്തിന്മേൽ സ്ഥിതിചെയ്തുകൊണ്ടാണു. അതിനാൽ അവരുടെ വിശ്വാസങ്ങൾ പിശകിപ്പോയിരിക്കുന്നുവെന്നു പറയുന്ന ഏതൊരുത്തനും വിശുദ്ധ പുസ്തകത്തിൽനിന്നു ബുദ്ധിഹീനനുപോലും മനസ്സിലാകുവാൻതക്കവണ്ണം ആ തെററിനെ സുഗമമായി തെളിയിക്കേണ്ടതാണ്.

ഉപദേ:—ഞാൻ അതു സമ്മതിക്കുന്നു. പ്രാചീന ക്രൈസ്തവസമുദായം അനേകകാലങ്ങൾക്കു മുമ്പുമുതൽ വിശ്വസിച്ചുവരുന്ന ഒരു വിഷയം അബദ്ധമാണെന്നു മതിയായ കാരണംകൂടാതെ ആരെങ്കിലും പറയുന്നപക്ഷം അവയെ ശ്രവിക്കുന്നതുപോലും തെററാണെന്നാണ് എൻെറ അഭിപ്രായം. എന്നാൽ ശിശുസ്നാനബാധകങ്ങളായ പല ന്യായങ്ങളും വേദപുസ്തകംകൊണ്ടു തെളിയിക്കാമെന്നുള്ള ധൈര്യം കൊണ്ടാണ് "ശിശുസ്നാനം" തെററെന്നു ഞാൻ വിധിച്ചിട്ടുള്ളതു. ആയതിനു ചില ന്യായങ്ങൾ ഞാൻ നിങ്ങൾക്കു കാണിച്ചുതരാം.

യുവാ:—കൊള്ളാം. വളരെ നല്ലതു.

ഉപദേ:—മക്കൊ- ൧൬-ാം അ- ൧൬-ാം വാക്യത്തിൽ താഴെവരുന്നപ്രകാരം വായിക്കുന്നു. "വിശ്വസിച്ചു സ്നാനപ്പെടുന്നവൻ രക്ഷിക്കപ്പെടും; വിശ്വസിക്കാത്തവൻ ശിക്ഷാവിധിയിൽ അകപ്പെടും". ഇതുകൊണ്ടു വിശ്വാസത്തിൻെറ ശേഷം സ്നാനം നടക്കേണ്ടതാണെന്നു ഏവനും നിഷ്പ്രയാസം ഗ്രഹിക്കാവുന്നതാണല്ലൊ. പിന്നെയും നട- ൨-൩൮-ൽ "പത്രൊസു അവരോടു പറഞ്ഞതു: നിങ്ങൾ മാനസാന്തരപ്പെട്ടു നിങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി നിങ്ങളിൽ ഓരോരുത്തൻ യേശുക്രിസ്തുവിൻെറ നാമത്തിൽ സ്നാനപ്പെടുവിൻ. എന്നാൽ പരിശുദ്ധാത്മാവാകുന്ന ദാനം ലഭിക്കും" എന്നു എഴുതിയിരിക്കുന്നു. ഈ വാക്യത്തെ നാം ആസ്പദമാക്കുന്നപക്ഷം മാനസ്സാന്തരപ്പെട്ടതിൻെറശേഷം സ്നാനത്തിങ്കലേക്കു വരേണ്ടതാണെന്നു നാം കാണുന്നു. ഇനിയും വേറെയുള്ള തെളിവുകൾ കാണിക്കുന്നതിനു മുമ്പായി പത്രൊസ് ഇപ്രകാരം പറഞ്ഞതിൻെറ കാരണം കൂടെ നമുക്കുനോക്കാം. മത്താ- ൨൮. അ: ൧൯— ൨൦ വാ- "ആകയാൽ നിങ്ങൾ പുറപ്പെട്ടു പിതാവിൻെറയും പുത്രൻെറയും പരിശുദ്ധാത്മാവിൻെറയും നാമത്തിലേക്കു സ്നാനപ്പെടുത്തിയും ഞാൻ നിങ്ങളോടു കല്പിച്ചവ ഒക്കെയും പ്രമാണിപ്പാൻതക്കവണ്ണം ഉപദേശിച്ചുകൊണ്ടു സകല ജാതികളെയും ശിഷ്യരാക്കുവിൻ" ഇതിൽനിന്നു ക്രിസ്തു കല്പിച്ചിട്ടുള്ളവയെ പ്രമാണിക്കുവാനായി ഉപദേശം കൊടുക്കുകയും ആയതിനെ ഗ്രഹിച്ചതിൻെറ പിന്നാലെ സ്നാനപ്പെടുത്തുകയും ചെയ്യേണ്ടതാണെന്നു വ്യക്തമാകുന്നല്ലൊ. ഇതാ നട- ൮. ൩൭-ൽ ഫീലിപ്പൊസിനെ വിശ്വസിച്ചപ്പോൾ" മാത്രമാണു സ്നാനം നടത്തിയെന്നുകാണുന്നു.

(തുടരും)

# ദൈവവും മനുഷ്യത്വവും.

കെ. സി. മാത്തു. ബി. ഏ.

സാത്താൻ. "നിങ്ങൾ ദൈവങ്ങളെപ്പോലെയാകും". ആ- ൩. ൫.

ക്രിസ്തു "നിങ്ങളുടെ സ്വൎഗ്ഗീയ പിതാവു പരിപൂൎണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പരിപൂൎണ്ണന്മാരാകുവിൻ" മത്താ- ൫. ൪൮.

ക്രിസ്തുവിനും സാത്താനും തങ്ങളുടെ ആശ്ശയങ്ങളൊട്ടു മനുഷ്യന്റെ മനസ്സിൽ അനുകമ്പയെ ജനിപ്പിക്കുന്നതിനുള്ള ആധാരം ഒന്നുതന്നെയാകുന്നു. മനുഷ്യനു ദൈവസ്വഭാവത്തോടുള്ള ആനുരൂപ്യവും ദൈവത്തോടു സംസൎഗ്ഗം ചെയ്യുന്നതിനുള്ള ശക്തിയും അവർ ഇരുവരും സംശയംവിനാ സമ്മതിക്കുന്നു. മനുഷ്യന്റെ പരമോദ്ദേശ്യം ദൈവതുല്യത്വമാണെന്നും ഗണിക്കപ്പെട്ടിരിക്കുന്നു. സാത്താൻ ഏദനിൽവച്ചു തന്റെ അഭീഷ്ടം സാധിച്ചതു മനുഷ്യൻ ദൈവത്തെപ്പോലെയാകുമെന്നുള്ള ഉറപ്പു കൊടുക്കമൂലമാണ്; ക്രിസ്തുവും തന്റെ പരസ്യശുശ്രൂഷ ആരംഭിച്ചതു തന്റെ പിൻഗാമികൾ സ്വൎഗ്ഗീയ പിതാവിനെപ്പോലെ പരിപൂൎണ്ണന്മാരാകുമെന്നുള്ള വാഗ്ദത്തത്തോടുകൂടിയാണ് "നിങ്ങൾ ദൈവത്തെപ്പോലെ നന്മതിന്മകളെ അറിയുന്നവരാകും" എന്നു സാത്താൻ മന്ത്രിച്ചു. "നിങ്ങൾ നിങ്ങളുടെ സ്വൎഗ്ഗീയ പിതാവിനെപ്പോലെ പരിപൂൎണ്ണന്മാരാകും" എന്നാകുന്നു മനുഷ്യപുത്രന്റെ തദ്വപരിയായ വാഗ്ദത്തവും. ഇപ്രകാരമുള്ള ഇവരുടെ അഭിപ്രായങ്ങളുടെ ആനുരൂപ്യം മനുഷ്യനു ദൈവത്തെപ്പോലെ ആകുവാൻ സാധിക്കുമൊ എന്നുള്ള ജിജ്ഞാസയെ ജനിപ്പിക്കുന്നു. ഇതു പരീക്ഷകനായ പിശാചിന്റെ ഒരു കള്ളവും രക്ഷകനായ യേശുവിന്റെ ഒരു അതിശയോക്തിയും ആണൊ?.

വിരുദ്ധസ്വഭാവമുള്ളവരായ ക്രിസ്തുവും സാത്താനും ഒരുപോലെ സമ്മതിച്ചിരിക്കുന്ന ഒരു സംഗതി അതിന്റെ വാസ്തവത്തെസംബന്ധിച്ചു ഒരു ഉത്തമ സാക്ഷിയാകുന്നു. അവരെക്കാൾ വിപരീതസ്വഭാവമുള്ള രണ്ടു ശക്തികളെപ്പററി വിചാരിക്കുന്നതിനുപോലും ദുസ്സാദ്ധ്യമാണ് അവർ തമ്മിൽ പ്രകാശവും ഇരുളും, ജീവനും മരണവും, മോക്ഷവും നരകവുംപോലെയുള്ള അന്തരം ഉണ്ടു. അവർ തമ്മിൽ യാതൊരു സാമ്യവും ഇല്ലാ. സാത്താന്റെ സ്ഥിരമായ നയവും പ്രധാന നയമായ ഉദ്ദേശ്യവും ദൈവത്തെ ദ്വേഷിക്കയും പരിഹസിക്കയും ചെയ്യണമെന്നുള്ളതാണ്. ക്രിസ്തുവിന്റെ പരമോദ്ദേശ്യം ദൈവത്തെപ്പററി അറിയിക്കയും തന്നെ മഹത്വപ്പെടുത്തുകയും ചെയ്കയാണ്. എന്നാൽ പരിഹാസക്കാരനും അറിയിപ്പുകാരനും ദ്വേഷിക്കുന്നവനും സ്തുതിക്കുന്നവനും മനുഷ്യന്റെ ശക്തിയേയും പരമോദ്ദേശ്യത്തെയും പററി ഏക അഭിപ്രായം ആകുന്നു. സാത്താന്റെ വചനത്തെ ക്രിസ്തു നിഷേധിക്കയൊ ക്രിസ്തുവിന്റെ അഭിപ്രായത്തെ സാത്താൻ ഖണ്ഡിക്കയൊ ചെയ്യുന്നില്ല. "മനുഷ്യൻ നമ്മിൽ ഒരുവനെപ്പോലെ നന്മതിന്മകളെ അറിയുന്നവനായിത്തീൎന്നിരിക്കുന്നെല്ലൊ" (ആ- പു- ൩. ൨൨) എന്നു പറഞ്ഞുംകൊണ്ടു ദൈവം സാത്താന്റെ വചനത്തെ ദൃഢീകരിക്കയാകുന്നു ചെയ്യുന്നതു. മനുഷ്യൻ ദൈവതുല്യനാകും എന്നുള്ള ക്രിസ്തുവിന്റെ വാഗ്ദ

ഒരു ഇംഗ്ലീഷ് പ്രസംഗത്തിൽനിന്നും തൎജ്ജമ ചെയ്തതു.

ത്തവും പുതിയനിയമൊപദേശത്തിന്റെ അടിസ്ഥാനക്കല്ലുമാകുന്നു. ഒരാൾ മനുഷ്യന്റെ നാശത്തെയും മറെറ ആൾ അവന്റെ രക്ഷയേയും അനാ ഷിച്ചു. രണ്ടുപേരും തങ്ങളുടെ ഉദ്ദേശം സാധിക്കുന്നതു മനുഷ്യന്റെ ദി വ്യത്വത്തെപ്പററി അവനു ബോദ്ധ്യം വരുത്തിയിട്ടാകുന്നു. ഇപ്രകാരം പരമ ശത്രുക്കളായ രണ്ടാളുകൾ യോജിച്ചു സമ്മതിക്കുന്ന ഒരു സംഗതി വാസ്ത വമാണെന്നു വിചാരിക്കുന്നതിൽ അനൌചിത്യമൊ യുക്തിഭംഗമൊ ഇല്ല ന്നു ന്യായമായി വിചാരിക്കാം. ഉദ്ദേശ്യത്തിൽ എന്തെല്ലാം വ്യത്യാസങ്ങൾ ഉണ്ടായിരുന്നാലും മനുഷ്യനു ദൈവത്തെപ്പോലെ ആകാൻ കഴിയുമെന്നു ള്ള സംഗതിയിൽ ഏകാഭിപ്രായമാണുള്ളതു.

മനുഷ്യനു ദൈവത്തെപ്പോലെ പരിപൂർണ്ണനാകാൻ കഴിയുമെന്നുള്ള ആശയത്തെ നിസ്സംശം സ്വീകരിച്ചുകൊണ്ടു ഏതുപ്രകാരത്തിലാണ് മനു ഷ്യനു ദൈവത്തെപ്പോലെ ആകാൻ കഴിയുന്നതെന്നാലോചിക്കാം. ക്രിസ്തു വിന്റെയും സാത്താന്റെയും വാഗ്ദത്തങ്ങൾ തമ്മിൽ വലിയ അന്തരമുണ്ടു. ഏദൻതോട്ടത്തിലും മരുഭൂമിയിലും വച്ചുള്ള സാത്താന്റെ പരീക്ഷകളെ പ്പററി പര്യാലോചിച്ചാൽ അവന്റെ വാഗ്ദത്തത്തിന്റെ സാരാംശം വിശദമാകുന്നതാണ്. ഹവ്വായ്ക്കു ദിവ്യജ്ഞാനവും, രണ്ടാമത്തെ ആദാമായ ക്രിസ്തുവിനു ദിവ്യശക്തിയുമാണ് സാത്താൻ വാഗ്ദത്തം ചെയ്യുന്നതു. ജ്ഞാ നം ദൈവീകവും, ശക്തി ദൈവത്തിൽനിന്നുള്ളതുമാകുന്നു. ജ്ഞാനസമ്പാ ദനത്തിലൊ, നന്മതിന്മകളെപ്പററിയുള്ള അറിവുപോലും സമ്പാദിക്കുന്ന തിലൊ യാതൊരു ദോഷവുമില്ല. ജ്ഞാനസംപാദനത്തെ സംബന്ധിച്ചുണ്ടാ കാവുന്ന ഒരു ദൂഷ്യം ദോഷമാർഗ്ഗത്തിൽകൂടി സമ്പാദിക്കയെന്നുള്ള ഒന്നുമാ ത്രമെയുള്ളു. ധർമ്മമാർഗ്ഗാർജ്ജിതമായ അറിവു വിലയേറിയതാകുന്നു. എന്നാ ൽ അനുസരണക്കേടുമൂലം സമ്പാദിക്കുന്ന ജ്ഞാനം ലജ്ജാകരമായിട്ടുള്ളതാ കുന്നു. നാം അറിവുള്ളവരായിരിക്കണമെന്നു മാത്രമല്ല, ദൈവത്തെപ്പോ ലെതന്നെ അറിവുള്ളവരായിരിക്കണമെന്നാകുന്നു ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന തു. എന്നാൽ പാപാനുഭവം മൂലമുണ്ടാകുന്ന അറിവു പ്രബൊധനം കൊണ്ടു അന്ധകാരപ്പെടുത്തുന്നതാകുന്നു. അനുസരണക്കേടുമൂലം മനുഷ്യന്റെ കണ്ണു തിന്മയിലേക്കു തുറക്കപ്പെടുന്നതുപോലെ, അതു ദൈവത്തിൽനിന്നും അട യ്ക്കപ്പെടുന്നു. ശുദ്ധിമാന്മാർ മാത്രമെ തിന്മയെപ്പററി അറിഞ്ഞുംകൊണ്ടു ജീവിക്കുന്നതിനു സാധിക്കു. സാത്താന്റെ വചനത്തിനു അവൻ ധരി ച്ചതിൽനിന്നും വ്യത്യസ്ഥമായ ഒരർത്ഥമാകുന്നു ഹവ്വാ കൊടുത്തതു. ജ്ഞാന സമ്പാദനത്തിനുള്ള മാർഗ്ഗം കല്പനലംഘനംമൂലമല്ല, അനുസരണംമൂലമാകു ന്നു. നിയമാനുസരണം പ്രവർത്തിക്കുന്നതിനു മനസ്സിനെ നയിക്കുന്നതുമൂല മാകുന്നു അറിവും ഉണ്ടാകുന്നതു.

സാത്താൻ യേശുവിനു ദുഃഖരഹിതവും അപരിമിതവുമായ ശക്തി യെ പ്രതിജ്ഞചെയ്യുന്നു. "ദൈവത്തിന്റെ പുത്രനാകുന്നു എങ്കിൽ എന്തി നു വിശക്കുന്നു"? "എന്തിനു പ്രകൃതിയുടെ നിയമങ്ങൾക്കു അധീനനായിരി ക്കുന്നു"? "എന്തിനു മനുഷ്യരെ സേവിക്കയും കായക്ലേശം ചെയ്കയും ചെയ്യു ന്നു"? "ദൈവപുത്രനാകുന്നു എങ്കിൽ എല്ലാററിനെയും അടക്കി ഭരിക്ക". ദൈവീക അധികാരത്തെയും ശക്തിയേയുംപററി ഇപ്രകാരം സങ്കല്പിക്കു ന്നതായാൽ ദൈവത്തിൽ നിയമവിരുദ്ധത്വവും ആരോപിക്കേണ്ടിവരും. ഇപ്രകാരമുള്ള സങ്കല്പം യാതൊരുമര്യാദയും ആദരവുംകൂടാതെ സർവ്വകാമ

സിദ്ധിക്കുവേണ്ടി തന്റെ സർവ്വശക്തിയെ ഉപയോഗപ്പെടുത്തുന്ന ആളായിട്ടു ദൈവത്തെ സ്പഷ്ടീകരിക്കുന്നു. ദൈവീക ശക്തിയെപ്പററി ഇതു സാധാരണമായ ഒരു സങ്കല്പവുമാകുന്നു. ദൈവം സകല നിയമങ്ങളിൽ നിന്നും വിമുക്തനായി അപരിമിതമായ ശക്തിയും ഉപായവുമുള്ള ഒരു ഐന്ദ്രജാലികനാണെന്നാണ് പലരും വിചാരിക്കുന്നതു. ക്രിസ്ത്യാനികൾ തന്നെയും, ദൈവത്തെപ്പോലെ ശക്തിയുണ്ടായിരുന്നു എങ്കിൽ, ദൈവത്തിന്റെ ഭരണസമ്പ്രദായത്തിൽ പല പരിഷ്ക്കാരങ്ങളും വരുത്തിക്കളയാമായിരുന്നു എന്നുള്ള അഭിമാനം അവൎക്കുണ്ടെന്നു തോന്നിക്കത്തക്കവണ്ണം; ദ്രവ്യത്തെ ആഗ്രഹിക്കയും വളരെ പണങ്ങൾ അവരുടെ അധീനത്തിൽ ഉണ്ടായിരുന്നു എങ്കിൽ പലപ്രകാരത്തിലുമുള്ള പരോപകാരപ്രവൃത്തികൾ ചെയ്യേണമെന്നു ഭാവിക്കയും ചെയ്യുന്നു. ദൈവത്തിനു മനസ്സുണ്ടെങ്കിൽ അതിശയങ്ങളെ പ്രവൎത്തിപ്പാൻ കഴിയുമെന്നും; നമുക്കു കഴിയുമെങ്കിൽ അതിശയങ്ങൾ പ്രവൎത്തിക്കുമെന്നും നാം വിശ്വസിക്കുന്നു. എന്നാൽ ദൈവം സൎവ്വശക്തനെങ്കിലും നിയമലംഘനം ചെയ്കയില്ല. തന്നെക്കാൾ നിയമാനുസാരിയായ ഒരാളിനെ കാണുകയില്ല. കാമചാരിയായ ഒരു ദൈവം മനുഷ്യന്റെ കല്പനാശക്തിയാൽമാത്രമെ സ്ഥിതി ചെയ്യുന്നുള്ളു. ദൈവികശക്തിയെ നമുക്കു പ്രാപിക്കാൻ കഴിയും, എന്നാൽ ആ ശക്തി കാമചാരിയല്ല, അതു നിയമലംഘനമൊ ആത്മപ്രശംസയൊ ചെയ്യുന്നില്ല. ലോകത്തിലെ പ്രഭുത്വങ്ങളെയും അവയുടെ മഹിമയേയും നമുക്കു പ്രാപിക്കാം, എന്നാൽ സാത്താനെ സേവിച്ചിട്ടൊ, പരപീഡനം ചെയ്തിട്ടൊ അല്ല അവയെ ലഭിക്കുന്നതു. മറെറാരുമാൎഗ്ഗത്തിൽക്കൂടിയാകുന്നു അവയെലഭിക്കുന്നതു. ആമാൎഗ്ഗത്തെയാകുന്നു ക്രിസ്തുവിന്റെ വാഗ്ദത്തത്തിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നതു.

ദൈവീക അധികാരങ്ങളും ദൈവീക ഗുണങ്ങളും അവിഭേദ്യങ്ങളാകുന്നു. ദൈവീകമായ ഗുണങ്ങളും സ്വഭാവവൈശിഷ്ട്യവും ഇല്ലാതെയിരുന്നാൽ ദൈവീകമായ ശക്തിയും അധികാരവും പ്രാപിക്കാൻ സാധിക്കുന്നതല്ല. "നിങ്ങൾ പരിപൂൎണ്ണന്മാരാകുവിൻ". ഇതാകുന്നു ദൈവത്തിന്റെ സിംഹാസനത്തിലെക്കുള്ള വഴി. "സ്വൎഗ്ഗീയ പിതാവു പരിപൂൎണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പരിപൂൎണ്ണന്മാരാകുവിൻ" എന്നാണല്ലൊ പറഞ്ഞിരിക്കുന്നതു. സ്വൎഗ്ഗീയപിതാവുമായിട്ടുള്ള സാദൃശ്യം സ്വാഭാവിക ഗുണങ്ങളിലല്ല കാണേണ്ടിയതു; സന്മാൎഗ്ഗസംബന്ധമായ ഗുണങ്ങളിലാകുന്നു. പരിപൂൎണ്ണത പ്രാപിക്കുന്നതു പുത്രത്വംമൂലമാണ്; പുത്രത്വത്തെ പ്രാപിക്കുന്നതു, അഥവാ ദൈവീകപുത്രനാകുന്നതു. ദൈവത്തോടുള്ള ആത്മീകമായ സംസൎഗ്ഗംമൂലവും സംസൎഗ്ഗസംബന്ധമായ ഗുണങ്ങളിലുള്ള സാദൃശ്യംമൂലവുമാണ്. ആത്മാവു നിൎമ്മലമായിരിക്കണം. ആത്മപരിത്യാഗമാകുന്നു ജീവിതത്തിന്റെ നിയമം; ദോഷകരമായ എല്ലാവസ്തുവും മുറിച്ചു ദൂരെ കളയപ്പെടണം. മനുഷ്യരുടെ അതിക്രമങ്ങളെ താഴ്മയോടു സഹിക്കണം! അന്യായമായ കല്പനകളെ സസന്തോഷം അനുസരിക്കയും വേണം. ചെയ്യുന്നപ്രവൎത്തികളെല്ലാം ആവശ്യപ്പെടുന്നതിൽ സ്വല്പമെങ്കിലും അധികം നന്മയിലേക്കു മിന്നുക്കുമുള്ളവയായിരിക്കണം. ഔദാൎയ്യബുദ്ധി അയോഗ്യന്മാരിലും പ്രദൎശിപ്പിക്കയും വേണം. നാം സ്വൎഗ്ഗീയ പിതാവിന്റെ പുത്രന്മാരായിത്തീരേണ്ടതിനു ഈ സദാചാര ഗുണങ്ങൾ അത്യാവശ്യവുമാണ്. (ശ്രു: മത്താ- ൫. ൪൫) ഈ വിധത്തിൽ പുത്രന്മാരാകുന്നവൎക്കാണ് പരിപൂൎണ്ണതയെ വാ

ഗ്ദത്തം ചെയ്തിരിക്കുന്നതു. പരിപൂൎണ്ണത പ്രാപിക്കുന്നതിനുള്ള ശക്തിയുണ്ടായിരുന്നാലും എല്ലാ സംഗതിയിലും ഇഷ്ടസിദ്ധി പ്രാപിച്ചു എന്നു വരികയില്ല. എങ്കിലും ശക്തിയുണ്ടായിരിക്കുന്നതു ഒരു ഭാരവും കടവുമാണ്. പ്രകൃതിയിൽ സാദൃശ്യമുള്ളപ്പോൾ സ്വഭാവത്തിലും സാദൃശ്യം വേണ്ടിയതാണ്. പരമാൎത്ഥത്തിൽ പുത്രന്മാരായിരിക്കുന്നവരെ മാത്രമെ പുത്രന്മാരെന്നു ഗണിക്കപ്പെടാൻ പാടുള്ളു. അവർ ദൈവത്തെപ്പോലെയാകും; ദൈവത്തിനുണ്ടായിരിക്കാവുന്ന എല്ലാ ഗുണങ്ങളുമൊ അല്ലങ്കിൽ ചിലഗുണങ്ങളിൽതന്നെപ്പൊലെ തുല്യവൈശിഷ്ട്യമൊ മനുഷ്യനു ഉണ്ടായിരിക്കണമെന്നല്ല പറയുന്നതു. എന്നാൽ സന്മാൎഗ്ഗസംബന്ധമായ എല്ലാഗുണങ്ങളിലും മഹിമകളിലും ദൈവത്തിനുള്ളതുപോലെയുള്ള ഗുണങ്ങൾ നമ്മിലും ഏറക്കുറെ ഉണ്ടായിരിക്കണമെന്നു മാത്രമെ പറയുന്നുള്ളു. നമുക്കു ദൈവത്തെപ്പോലെ നീതിയും ദയയും പരിശുദ്ധതയും ഉള്ളവരാകാൻ കഴിയും.

ദൈവീകസ്വഭാവത്തിൻെറ സാരാംശം സ്നേഹമാകുന്നു. ദൈവം തന്നെ സ്നേഹമാകുന്നു. സ്നേഹം ന്യായപ്രമാണത്തിൻെറ നിവൎത്തിയുമാകുന്നു. സ്നേഹം മൂലം മനുഷ്യൻ ദൈവത്തെപ്പോലെ പരിപൂൎണ്ണനായിത്തീരുന്നു. 'മലപ്രസംഗം' ന്യായപ്രമാണത്തെ സ്നേഹദൃഷ്ട്യാ അൎത്ഥബോധനം ചെയ്യുന്നു. മലപ്രസംഗത്തിലെ "ഭാഗ്യങ്ങൾ" സ്നേഹത്തിൽ അടിസ്ഥാനപ്പെട്ടതായിരിക്കുന്നതും സ്നേഹത്താൽ പ്രബൊധിതവും ആയ സ്വഭാവത്തെ വൎണ്ണിക്കുന്നു. സ്നേഹം അക്ഷരാൎത്ഥത്തെയല്ല, സാരാംശത്തെയാകുന്നു അനുസരിക്കുന്നതു. സ്നേഹം എല്ലാററിനെയും സഹിക്കുന്നു, ദയയുള്ളതുമാകുന്നു. സ്നേഹം പരോപകാരം ചെയ്യുന്നതിൽ സന്തോഷിക്കുന്നു. സ്നേഹം എല്ലാ വസ്തുക്കളെയും പരിപൂൎണ്ണമാക്കുന്നു; അതു പരിപൂൎണ്ണതയുടെ സാരാംശവുമാകുന്നു. "സ്നേഹം ദൈവത്തിൽ നിന്നാകുന്നു. സ്നേഹിക്കുന്ന എല്ലാവനും ദൈവത്തിൽ നിന്നു ജനിക്കുന്നു. ദൈവത്തെ അറികയും ചെയ്യുന്നു" (൧യോഹ- ൪. ൭) സ്നേഹത്തിൽ പരിപൂൎണ്ണന്മാരായവർ ദൈവത്തിൻെറ പരിപൂൎണ്ണതയിൽ പരിപൂൎണ്ണന്മാരാകുന്നു.

---

## മലങ്കര ഇടവകയുടെ ഒരു പൊതുയോഗം.

കാലം ചെയ്ത വലിയ തിരുമേനിയുടെ അസിസ്റ്റൻറും പിൻഗാമിയുമായി ൧൯൦൮-ാമാണ്ടു കുംഭമാസത്തിൽ കൂടിയ പൊതുയോഗത്തിൽ തിരഞ്ഞെടുക്കപ്പെടുകയും അതനുസരിച്ചു പാത്രിയൎക്കീസുബാവാ തിരുമേനിയാൽ അഭിഷേകം ചെയ്യപ്പെടുകയും ചെയ്ത മാർ ദീവന്നാസ്യോസു കൊച്ചുമെത്രാപ്പോലീത്താ തിരുമേനിയെ യോഗാപേക്ഷപ്രകാരം പിന്തുടൎച്ചക്കാരനായി പാത്രിയൎക്കീസുബാവാ തിരുമനസ്സുകൊണ്ടും സ്ഥിരപ്പെടുത്തി കമ്പിമൂലം കല്പന വന്നതനുസരിച്ചു അദ്ദേഹത്തെ മലങ്കര മെത്രാപ്പോലീത്താ‌യായി സ്ഥാനാരോഹണം ചെയ്യിക്കുന്നതിനു കൎക്കടക മാസം ൨൧-ാം൹-ക്കു സുറിയാനി കണക്കിൽ ൮-൹ ചൊവ്വാഴ്ച സിമ്മനാരിയിൽ ഒരു പൊതുയോഗം കൂടുകയുണ്ടായി. ഈ യോഗത്തിൽ അഗ്രാസനം വഹിച്ചതു പാത്രിയൎക്കീസുബാവാ തിരുമനസ്സിലെ പ്രതിപുരുഷനായ മാർ ഒസ്താത്യോസു ബാവാ തിരുമനസ്സുകൊണ്ടായിരുന്നു. മേല്പട്ടക്കാർ എല്ലാവരും പള്ളികളുടെ പ്രതിപുരുഷന്മാരായി കൂടിയിരുന്ന പട്ടക്കാരും അത്മേനികളും ഉൾപ്പെടെ ഒരു വലിയ സംഘവും ഈ യോഗത്തിൽ സന്നിഹിതന്മാരായിരുന്നു.

അന്നേദിവസം രണ്ടര മണിക്കു യോഗം ആരംഭിച്ചു. ആദ്യം ഒരു പ്രാൎത്ഥന കഴിഞ്ഞശേഷം യോഗത്തിൻെറ ഉദ്ദേശത്തെക്കുറിച്ചു അഗ്രാസനസ്ഥൻ ഒരു

ചെറിയ പ്രസംഗം സുറിയാനിയിൽ പറകയും മലങ്കര കോനാട്ടു മല്പാൻ അവർകൾ അതിനെ തർജ്ജമ ചെയ്കയും ചെയ്തു. പ്രസംഗാനന്തരം മാർ ഗീവറുഗീസു ദീവന്നാസ്യോസു മെത്രാപ്പോലീത്തായെ കാലം ചെയ്ത മെത്രാപ്പോലീത്തായുടെ പിന്തുടർച്ചക്കാരനായി സ്ഥിരപ്പെടുത്തിയിരിക്കുന്നു എന്നു വന്നിട്ടുള്ള കമ്പി ഹൈക്കോർട്ടുവക്കീൽ മിസ്റ്റർ ഇ. ജെ. ജോൺ അവർകളും, ഈ കമ്പിയെ സ്ഥിരപ്പെടുത്തി യോഗദിവസം കിട്ടിയ പാത്രിയർക്കീസുബാവായുടെ ഒരു കല്പന മല്പാനച്ചൻ അവർകളും വായിച്ചു. പിന്നാലെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളുടെ യോഗ്യതകളെയും അവകാശങ്ങളെയും മററും വിവരിച്ചു പട്ടക്കാരുടെ പ്രതിനിധിസ്ഥാനത്തു മല്പാനച്ചനും, അത്മേനികളുടെ പ്രതിനിധിസ്ഥാനത്തു മിസ്റ്റർ ജോൺവക്കീലും ഓരോ പ്രസംഗങ്ങൾ പറഞ്ഞശേഷം മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകൾ തന്റെ സഹജമായ വാക്ചാതുര്യത്തോടുകൂടി സമയോചിതമായ ഒരു മറുപടി പറഞ്ഞു.

അനന്തരം വൈദികന്മാരെല്ലാവരും കൂടി പള്ളിയിലേക്കു യാത്ര പുറപ്പെട്ടു മദ്ബഹായിൽ പ്രവേശിച്ചു ചില പ്രത്യേക ശുശ്രൂഷകൾ നടത്തിയ ശേഷം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളെ സ്ഥാനവസ്ത്രങ്ങളും മുടിയും ധരിപ്പിച്ചു കസേരയിൽ ഇരുത്തി ഉയർത്തി മൂന്നു പ്രാവശ്യം "ഒക്സിയോസ്, ഒക്സിയോസ്, ഒക്സിയോസ് ഭൃബ്ബൂൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ദ്മലബാർ" എന്ന വചനം മാർ ഒസ്താത്ത്യോസുബാവാ ചൊല്ലിക്കൊടുക്കയും സർവ്വജനങ്ങളും അതിനു പ്രതിവാക്യം പറകയും ചെയ്തു. അതു കഴിഞ്ഞു വൈദികന്മാർ പള്ളിയിൽനിന്നു സിമ്മനാരിയിലേക്കു അണിയായി യാത്ര ചെയ്തു സിമ്മനാരിയുടെ വരാന്തയിൽ ചെന്നുനിന്നു പതിവുപ്രകാരം യോഗത്തെ അനുഗ്രഹിച്ചു സ്ഥാനാരോഹണ ശുശ്രൂഷ അവസാനിപ്പിച്ചു. കാലം ചെയ്ത തിരുമേനിയുടെ നാമത്തിൽ കോട്ടയത്തു പുതുതായി ഏർപ്പെടുത്തിയിട്ടുള്ള ബാൻറുവാദ്യക്കാർ അവരുടെ അരങ്ങേററത്താൽ പ്രദക്ഷിണവും സ്ഥാനാരോഹണവും കൂടെ അലംകൃതമായി എന്നു പറയേണ്ടിയിരിക്കുന്നു.

'നിന്റെ ആത്മാവിൽ ഇരട്ടി ആത്മാവു എനിക്കു കിട്ടണമെ' എന്നു ഏലീശാ ഏലിയായോടു അപേക്ഷിക്കയും ആ അപേക്ഷ നൽകപ്പെടുകയും ചെയ്തതുപോലെ നമ്മുടെ ഈ വന്ദ്യപുരോഹിതൻ തന്റെ മുൻഗാമിയും മലങ്കര ഇടവകയുടെ വാത്സല്യഭാജനവുമായിരുന്ന കാലം ചെയ്ത പിതാവിന്റെ എല്ലാ ഗുണങ്ങളും നിറഞ്ഞവനായി ദീർഘകാലം ആയുഷ്മാനായിരുന്നു നമ്മെ ഭരിച്ചു നമ്മുടെ സഭയേയും സമുദായത്തേയും മേല്ക്കുമേൽ അഭിവൃദ്ധിപ്പെടുത്തുന്നതിനു ശക്തനായിത്തീരുവാൻ വേണ്ട ജ്ഞാനവും ദിവ്യാത്മവും അദ്ദേഹത്തിനു കൊടുക്കുന്നതിനു വായനക്കാർ പ്രത്യേകം പ്രാർത്ഥിക്കണമെന്നു ഓർപ്പിച്ചുകൊള്ളുന്നു.

---

## കാലംചെയ്ത വലിയ മെത്രാപ്പോലീത്താ തിരുമനസ്സിലെ ശേഷക്രിയ.

കോട്ടയത്തും സമീപവുമുള്ള പള്ളിക്കാരുടെ ഒരു യോഗത്തിന്റെ നിശ്ചയപ്രകാരം കാലം ചെയ്ത വലിയ തിരുമേനിയുടെ അടിയന്തിരം മുപ്പതാം ദിവസമായ കർക്കടകം ൨൫-ാംനു തിങ്കളാഴ്ച കോട്ടയത്തു സിമ്മനാരിയിൽവച്ചു തിരുമേനിയുടെ അവസ്ഥയ്ക്കു അനുരൂപമായവിധത്തിൽ കഴിക്കണമെന്നും ആ വകയ്ക്കു ആവശ്യപ്പെട്ട പണം പള്ളികളിൽനിന്നു പിരിച്ചിടാക്കണമെന്നും നിശ്ചയിച്ചതനുസരിച്ചു എല്ലാ തിരുമേനികളും കൂടി പള്ളികൾക്കു വരി നിശ്ചയിച്ച് കല്പനകൾ അയച്ചുംകൊണ്ടു അടിയന്തിരത്തിന്റെ വട്ടംകൂട്ടു ആദ്യമെ ആരംഭിച്ചു. അതിലേക്കു പ്രത്യേകം ചുമതലക്കാരായും മേലന്വേഷണക്കാരായും കോട്ടയത്തു കുന്നമ്പുറത്തു ജോ

ൺ അവർകളെയും എറികാട്ടു കല്ലറാക്കൽ അയിപ്പ് യൌസെപ്പ് അവർകളേയും നിയമിക്കയും സാമാനങ്ങൾ ശേഖരിക്കുന്നതിനും പാകംചെയ്യുന്നതിനും പ്രത്യേകം പ്രത്യേകം ചുമതലക്കാരെ ഏല്പെടുത്തുകയും ചെയ്തിരുന്നു. അടിയെന്തിരത്തിൽ സംബന്ധിപ്പാൻ വടക്കു കുന്നംകുളങ്ങരെ മുതൽ തെക്കു തിരുവനന്തപുരം വരെയുള്ള എല്ലാ പള്ളികളിൽനിന്നും ആളുകൾ വരുന്നതാകകൊണ്ടും വർഷകാലമാകകൊണ്ടും ഒരെസമയത്തു അയ്യായിരത്തിൽ അധികം ആളുകളെ ഇരുത്തത്തക്കവണ്ണം വിശാലമായ നെടുമ്പുരകൾ കെട്ടിച്ചിരുന്നു. പള്ളിക്കാരായും അല്ലാതെയും വരുന്ന ക്രിസ്ത്യാനികളെയും നാനാവർഗ്ഗക്കാരായി വന്നുകൂടുന്ന ഇതരജാതികളെയും പ്രത്യേകം ഊട്ടുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്തിരുന്നു. അടിയെന്തിരദിവസത്തിനു രണ്ടു മൂന്നു ദിവസം മുമ്പുമുതൽതന്നെ വൈദികന്മാരും അത്മെനികളുമായി പല സ്ഥലങ്ങളിൽനിന്നും ആളുകൾ വന്നുതുടങ്ങി. തലെദിവസമായപ്പൊഴെക്കു സിമ്മനാരികെട്ടിടങ്ങളും പള്ളിയും ചുററുപാടുള്ള വിശാലസ്ഥലങ്ങളും തിങ്ങാൻതക്കവണ്ണം ആളുകൾ വന്നുകൂടി. പല ശാഖകളിലായി ദേഹണ്ഡക്കാർതന്നെ ആയിരത്തിൽപരം ആളുകൾ ഉണ്ടായിരുന്നു എന്നു പറഞ്ഞാൽ വട്ടംകൂട്ടലിൻെറ വലിപ്പം ഏകദേശം ഊഹിക്കാമെല്ലൊ.

അരിവെപ്പു, ഓരൊ പദാൎത്ഥങ്ങളെ പാകംചെയ്തു, വിളമ്പിക്കൊടുക്ക മുതലായ പലജോലികളെ ശാഖകളായി തിരിച്ചു സമീപമുള്ള ഓരൊ കരക്കാരൊ പള്ളിക്കാരൊ ഓരൊശാഖ അവരവരുടെ ചുമതലയിൽ കയ്യേററാണ് നടത്തിയതു. മൊത്തത്തിൽ ൫൰൫ പറ അരി വെക്കണമെന്നായിരുന്നു നിശ്ചയം. തലെദിവസത്തേ അത്താഴ സദ്യക്കുതന്നെ ൫൦൦ പറ അരി വെച്ചിട്ടു മതിയാകാതെവന്നതിനാൽ അടിയെന്തിര ദിവസത്തേക്കു ശേഖരിച്ചിരുന്ന അരി മതിയാകാതെവരുമെന്നുകണ്ടു. അപ്പോൾ പിന്നെ പത്തുനാനൂറുപറ അരികൂടെ വരുത്തി. ആകപ്പാടെ ൫൮൦൦ പറ അരിയിൽ അധികം ചിലവാകയും ചെയ്തു.

൨൫-ാംനു- അതിരാവിലെ വൈദികഗണങ്ങളുടെ ശുശ്രൂഷ ആരംഭിച്ചു. വിശുദ്ധ കുബ്ബാന മുതലായ ദിവ്യകൎമ്മങ്ങളും പ്രസംഗവും ഏകദേശം പത്തു മണിയോടുകൂടെ അവസാനിച്ച ഉടൻതന്നെ രണ്ടു നെടുമ്പുരകളിലും സിമ്മനാരിക്കു ചുററികിടക്കുന്ന തുറന്നസ്ഥലങ്ങളിലുമായി ഒരെസമയത്തുതന്നെ ആളുകളെ ഇരുത്തി ഇല വച്ചു. നെടുമ്പുരകൾക്കുള്ളിൽതന്നെ ഒരേററിനു ൫൦൦൦-ൽ കുറയാതെ ആളുകൾ ഇരിക്കുമെന്നും പന്തലിനു പുറത്തായി അതിൽ അധികം ആളുകൾക്കിരിക്കാവുന്ന സ്ഥലം മുഴുവൻ ഉപയോഗപ്പെടുത്തിയെന്നും ഈ വിധത്തിൽ പല ഏററുകൾ ഇരുത്തുകയും ഊട്ടുകയും ചെയ്തു എന്നും പറയുമ്പോൾ സദ്യയുടെ വലിപ്പം ഏകദേശം ഊഹിക്കാവുന്നതാണ്. ക്രിസ്ത്യാനികൾ അല്ലാത്ത, ഈഴവർ, പുലയർ, പറയർ, ഉള്ളാടന്മാർ, കമ്മാളർ ഉൾപ്പെട്ട നാനാജാതികൾക്കായി പ്രത്യേകം ചെയ്തിരുന്ന ഏർപ്പാട്ടിൽതന്നെ പതിനായിരത്തോളം സകല വിഭവങ്ങളോടുംകൂടി മൃഷ്ടാന്നമായ ഭോജനം കഴിക്കയും ചോറും മററു പദാൎത്ഥങ്ങളും കെട്ടിക്കൊണ്ടുപോകയും ചെയ്തു. ആകപ്പാടെ ഇത്രകേമമായ ഒരുസദ്യ സുറിയാനിസമുദായത്തിൽ എന്നല്ല, നമ്മുടെ നാട്ടിൽ എവിടെയെങ്കിലും ഉണ്ടായിട്ടുണ്ടെന്നു പറവാൻ പാടില്ലാ.

സാധുക്കളെ പോററുന്നകാൎയ്യത്തിൽ കാലംചെയ്ത തിരുമേനിയുടെ ആ

ർദ്ദത അദ്വിതീയമായിരുന്നു എന്നു അറിഞ്ഞിട്ടില്ലാത്തവർ മലങ്കരെ ഇല്ല. “പാവങ്ങൾ ഉണ്ടു വള്ള നിറയട്ടെ” എന്നുള്ളതു സദ്യസംബന്ധിച്ചു തിരുമേനി പ്രയോഗിക്കുന്ന ഒരു സാധാരണ വാചകമാണ്. അവിടുത്തെ ഈ ആഗ്രഹം അവിടുത്തെ അടിയന്തിരത്തിൽ ധാരാളം സാധിച്ചു. സാധുക്കളുടെ “വള്ള നിറക” മാത്രമല്ല കെട്ടിക്കൊണ്ടുപോകയും ചെയ്തു. ഇങ്ങനെ ഈ വലിയ അടിയന്തിരം വളരെ ഭംഗിയായും അതു ആരുടെ നാമത്തിൽ കഴിക്കപ്പെട്ടുവോ ആ മഹാത്മാവിന്റെ മനസ്സിനും ആഗ്രഹങ്ങൾക്കും അനുരൂപമായും കഴിഞ്ഞു എന്നു പറഞ്ഞാൽ അതിൽ ഒട്ടും അതിശയോക്തിയില്ല.

അടിയന്തിരം സംബന്ധിച്ചു കൂടിയ ബഹുജനങ്ങളുടെ കൂട്ടത്തിൽ മുഷ്ടാന്നമായി ഭക്ഷണം കഴിക്കാൻ കഴിയാതെ പോകേണ്ടിവന്നവർ വല്ലവരുമുണ്ടെങ്കിൽ കേവലം ഊണിനായിട്ടല്ല, തിരുമേനിയുടെ അടിയന്തിരത്തിൽ സംബന്ധിച്ചു അവിടത്തെ ഓർമ്മയിൽനിന്നുള്ള വാഴ്‌വുകളെ പ്രാപിക്കണമെന്നുള്ള ഏക ഉദ്ദേശത്തോടുകൂടി വന്ന മാന്യന്മാർ മാത്രമെ ഉണ്ടാകയൊള്ളു. അവരുടെ ഉദ്ദേശവും ലാക്കും ഭക്ഷണം കഴിക്കണമെന്നല്ല, അടിയന്തിരം ഭംഗിയായി നടത്തണമെന്നുള്ളതാണ്. ഒരു ഊണു കഴിക്കാൻവേണ്ടിമാത്രം ബഹുജനങ്ങളുടെകൂട്ടത്തിൽ തിക്കിതിരക്കി കയറിയിരിക്കാൻ അവരുടെ അന്തസ്സു അനുവദിക്കുന്നതുമല്ല. ഒരുസദ്യ ഭംഗിയായൊ ഇല്ലയൊ എന്നു നിശ്ചയിക്കുന്നതു ചുമതലക്കാരും നടത്തുകാരുമായ ആളുകളുടെ ഭക്ഷണതൃപ്തി അനുസരിച്ചുമല്ലല്ലൊ.

തിരുമേനിയെ സംബന്ധിച്ചടത്തോളം എല്ലാക്കാര്യങ്ങളിലും ദൈവാനുകൂല്യം ധാരാളം അനുഭവമായിട്ടുണ്ടു. മരണവും കബറടക്കവുംതന്നെ വലിയ വർഷത്തിന്റെ നടുമുറിക്കായിരുന്നു. രാപകൽ മുറിയാതെ മഴ വർഷിച്ചുകൊണ്ടിരുന്ന കാലമായിരുന്നിട്ടും ആവശ്യപ്പെട്ട സമയങ്ങളിലൊക്കയും മഴ മാറിത്തന്നു ചെറിയ പള്ളിയിൽ നിന്നും സിമ്മനാരിയിലേക്കുണ്ടായ ദുഃഖ യാത്രയ്ക്കു അല്പം മുമ്പുവരെ ചൊരിഞ്ഞുകൊണ്ടിരുന്ന മഴ പ്രോഗ്രാം പ്രകാരമുള്ള യാത്രസമയം അടുത്തപ്പോൾ വിട്ടുമാറി. യാത്രമദ്ധ്യത്തിലും വിളിപ്പാടകലെ മഴ പെയ്തിട്ടും യാത്ര പോയിക്കൊണ്ടിരുന്ന വഴി അതിശയകരമായവിധത്തിൽ ഉപദ്രവം കൂടാതിരുന്നു. അടിയന്തിര ദിവസത്തിനു രണ്ടു ദിവസം മുമ്പു വരെ ഉണ്ടായിരുന്ന വർഷം അടിയന്തിരത്തിന്റെ ആവശ്യത്തിലേക്കെന്നപോലെ സമയത്തു മാറിതന്നു. പത്തുനാല്പതിനായിരം ആളുകൾ കൂടിയ ഈ വലിയ സംഘത്തിൽ യാതൊരുസമാധാനലംഘനമൊ അക്രമങ്ങളൊ നടന്നില്ല. പലമുന്തിയറപ്പുകാരും കൂട്ടത്തിൽ തരംനോക്കിനടക്കയും വല്ലതും തട്ടിക്കൊണ്ടുപോകുവാൻ ശ്രമിക്കയും ചെയ്തിട്ടും സാധിച്ചില്ല. അടിയന്തിരദിവസം തെക്കുനിന്നുംവന്ന ഒരുവട്ടക്കാരന്റെ പെട്ടി, വണ്ടിയിൽനിന്നു മോഷണം പോകയുണ്ടായി. പെട്ടിയിൽ ൫൯൦ രൂപായുടെ വകകൾ ഉണ്ടായിരുന്നു. കൂടിയ ആളുകളും പോലീസുകാരും പല ശ്രമങ്ങളും ചെയ്തിട്ടും കണ്ടുകിട്ടിയില്ല. എങ്കിലും തിരുമേനിയുടെ കബറുങ്കൽ പ്രാർത്ഥിച്ചു വഴിപാടു നേർന്നുകഴിഞ്ഞപ്പോൾ മോഷണം പോയപെട്ടി സിമ്മനാരിയിൽനിന്നും വളരെ അകലെ ഒരുസ്ഥലത്തുവച്ചു ഒരുമുന്തിയറപ്പുകാരന്റെ കൈവശം കണ്ടുപിടിച്ച സ്ഥലത്തു ഹാജരാക്കപ്പെടുകയും യാതൊരുനഷ്ടവുംകൂടാതെ ഉടമസ്ഥനു കിട്ടുകയും ചെയ്തു. ഇങ്ങനെ ആശ്ച

ഷ്ഠകരങ്ങളായ പല അനുഭവങ്ങൾ പലൎക്കും തിരുമേനിയുടെ മദ്ധ്യസ്ഥപ്രാൎത്ഥനമൂലം ലഭിച്ചതിന്റെ ഫലമായി പല വഴിപാടുകളും അടിയന്തിര ദിവസത്തിൽ വന്നിരുന്നു എങ്കിലും ഗാസുകൊണ്ടു പ്രകാശിപ്പിക്കപ്പെടുന്ന രണ്ടു വിളക്കുകൾ അന്നേദിവസം വഴിപാടായി വന്നതു പ്രത്യേകം സ്മരണിയമാകുന്നു. "ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ എന്തെന്നാൽ അവർ ദൈവത്തെ കാണും" എന്നു നമ്മുടെ കൎത്താവു കല്പിച്ചിട്ടുണ്ടല്ലൊ. നമ്മുടെ ഈ തിരുമേനിയെക്കാൾ നിൎമ്മലഹൃദയമുള്ളവർ വേറെ ഉണ്ടെന്നു പറയാൻ ഞങ്ങൾക്കു ധൈൎയ്യമില്ല. അതിനാൽ അദ്ദേഹം ദൈവത്തെ കാണുമെന്നും അദ്ദേഹത്തിന്റെ പ്രാൎത്ഥന നിശ്ചയമായി സാധിക്കുമെന്നും ധാരാളം വിശ്വസിക്കാവുന്നതാകുന്നു. ഈ പിതാവു ജീവനോടിരുന്നപ്പോൾ അസാദ്ധ്യമെന്നു വിചാരിച്ചിരുന്നസംഗതികൾ അദ്ദേഹത്തിന്റെ പ്രാൎത്ഥനാശക്തി ഒന്നുകൊണ്ടുമാത്രം ക്ഷണനേരത്തിനിടയിൽ സാധിച്ചിട്ടുള്ള പല ദൃഷ്ടാന്തങ്ങൾക്കു ഇതു എഴുതുന്ന ആൾ ദൃക്സാക്ഷിയാണ്. ആകയാൽ ആത്മാവിൽ ആകുമ്പോൾ അദ്ദേഹത്തിന്റെ പ്രാൎത്ഥനയ്ക്കുണ്ടാകുന്ന ശക്തിയെക്കുറിച്ചു ഒട്ടും അതിശയിപ്പാനില്ല. ഈ വന്ദ്യപിതാവിന്റെ പ്രാൎത്ഥന നമുക്കു കോട്ടയായിരിക്കട്ടെ. ആമ്മീൻ.

---

## പ്രതിവാദം.

യാക്കോബ്യരുമായിട്ടു ഒരു വാദപ്രതിവാദം നടത്തുന്നതിനു ഞങ്ങൾ അവരെ നൂറു പ്രാവശ്യം വെല്ലുവിളിച്ചിട്ടും അവർ പുറകോട്ടു മാറിക്കളഞ്ഞു എന്നു സാധുക്കളായ നവീകരണക്കാരെ ധരിപ്പിക്കുന്നതിനായി താരക രണ്ടു ലക്കങ്ങളിലായി 'പ്രതിവാദം' വിൽക്കാനുള്ള ഒരു സാധനമാണൊ എന്നു തോന്നുമാറ് അതിന്റെ കവറിൽ പ്രതിവാദത്തെ സംബന്ധിച്ചു പരസ്യം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു ഈ സാധനം താരകാധിപരുടെ കൈവശം കുറെ അധികമുണ്ടെന്നു തോന്നുന്നു. എന്നാൽ അതു തീരുന്നതുവരെ പത്രത്തിൽ പരസ്യം ചെയ്യുമെന്നാണ് പറയുന്നതു്. ഓഹൊ പരസ്യം ചെയ്യുകയെ വേണ്ടു. പത്രത്തിന്റെ സ്ഥലമെങ്കിലും മെനക്കെടട്ടെ. പത്തുപതിനഞ്ചു മാസങ്ങൾക്കു മുൻപു രണ്ടുമൂന്നു ലക്കങ്ങളിലായി താരകാധിപർ ടി- സംഗതിയെതന്നെ പ്രസിദ്ധപ്പെടുത്തിയിരുന്നതായും അതിനു ഞങ്ങൾ ഒരുമറുപടി കൊടുത്തതായും ഓൎക്കുന്നു. അന്നു ഞങ്ങൾ പറഞ്ഞതു നവീകരണക്കാരുടെ മതസംഗതി ഇല്ലാതെ അവരുടെ ഓരോന്നിനെക്കുറിച്ചുള്ള ഉപദേശം എങ്ങിനെയാണെന്നു അറിയാൻപാടില്ലെന്നും അതുകൊണ്ടു അതിന്റെ ഒരുപ്രതികിട്ടിയാൽ തൎക്കം നടത്താൻ തയാറാണെന്നും ആയിരുന്നു. എന്നാറെ താരകാധിപർ മറുപടി പറഞ്ഞതു യാക്കോബ്യൎക്കു മതസംഗതിയില്ലെന്നാണ്. ഇതിനു മറുപടിയായി ഞങ്ങൾ പറഞ്ഞത് യാക്കോബ്യരുടെ മതസംഗതി കണ്ടിട്ടില്ലെങ്കിൽ ഒരുപ്രതി താരകാധിപർ ആവശ്യപ്പെടുന്നെങ്കിൽ അയച്ചുകൊടുക്കാമെന്നും ആയിരുന്നു. എന്നാറെ സ്നേഹിതൻ പുസ്തകം ആവശ്യപ്പെട്ടതുമില്ല. നവീകരണക്കാരുടെ ഒരു മതസംഗതി ഞങ്ങൾ ആവശ്യപ്പെട്ടതുപോലെ തന്നതുമില്ല.

ഇപ്പോൾ പതിനേഴു മാസങ്ങളുടെശേഷം പഴയ 'ചതഞ്ഞ' പ്രതിവാദവുംകൊണ്ടു് സ്നേഹിതൻ പുറപ്പെട്ടിരിക്കുന്നു. എന്നിട്ടും നവീകരണ

ക്കാരുടെ ഒരു മതസംഗതി ഹാജരാക്കിയിട്ടില്ല. എന്നാൽ ഇത്രയും മാസങ്ങൾകൊണ്ട് മിസ്റ്റർ ദാനിയേലിനെക്കുറിച്ചു ഞങ്ങൾക്കുണ്ടായിരുന്ന അഭിപ്രായങ്ങൾ മാറിയിരിക്കുന്നതുകൊണ്ട് താഴെപ്പറയുന്ന വ്യവസ്ഥകൾചെയ്താൽ നവീകരണക്കാരോടു ഒരുപ്രതിവാദം നടത്താൻ തയാറാണ്.

(൧) പ്രതിവാദത്തിനായി നിശ്ചയിക്കുന്ന തീയ്യതിക്കു പതിനഞ്ചുദിവസങ്ങൾക്കുമുൻപു നവീകരണക്കാരുടെ ഒരുമതസംഗതിയൊ പൊതുസമ്മതമുള്ള രേഖയൊ ഹാജരാക്കണം.

(൨) നവീകരണസഭയുടെ നാവിന്റെ അധിപരാണ് മിസ്റ്റർ ദാനിയേൽ എങ്കിലും അദ്ദേഹം ഗണനീയൻ അല്ലെന്നു ഞങ്ങൾക്കു തോന്നിയിരിക്കുന്നതിനാലും ചില ചാത്തപ്പുലയന്റെയും കുഞ്ഞങ്കരന്റെയും ഉദാഹരണങ്ങളാൽ തന്റെ വാദങ്ങളെ ബലപ്പെടുത്തുന്നതുകൊണ്ടു അദ്ദേഹത്തിനു മഹാന്മാരുടെ സംസർഗ്ഗലേശംപോലും ഇല്ലെന്നു ഞങ്ങൾക്കു തോന്നുന്നതിനാലും <u>താരകാധിപരോടു</u> ഞങ്ങൾ തർക്കിക്കാൻ തയാറില്ല.

(൩) നവീകരണനേതാക്കന്മാരായിരിക്കുന്ന മെത്രാച്ചന്മാരിൽ ആരെങ്കിലുമൊ, അയിത്തൂർ കശീശായൊ, റാവുബഹദൂർ ജി. റ്റി. വറുഗീസ് അവർകളൊ പ്രതിവാദത്തിനു വന്നാൽ ഞങ്ങൾ അതു നടത്താൻ തയാറാണ്.

ഇവയെ നിവർത്തിക്കാൻ തരമില്ലെന്നു മിസ്റ്റർ ദാനിയേലിനു തോന്നുന്നെങ്കിൽ അദ്ദേഹത്തോടു പത്രംമൂലം തർക്കിക്കുന്നതിനു അദ്ദേഹത്തെക്കാൾ ഗണനീയന്മാരായ മെസ്സേഴ്സ് എം. മത്തായി പി. എം. കോശി ആദിയായവർ തയാറാണെന്നും അറിയിച്ചുകൊള്ളുന്നു.

പത്രികാധിപർക്കു ഞാൻ ഗണനീയനായിരിക്കുന്നില്ലാ. അദ്ദേഹം എന്നോടു തർക്കിക്കുന്നില്ലാ എന്നിപ്രകാരം താരകാധിപർ പറഞ്ഞേക്കും കൊള്ളാം. അദ്ദേഹം പത്രാധിപർ ആയതുകൊണ്ടു മിസ്റ്റർ ദാനിയേലിനെപോലെ ഗണനീയന്മാർ അല്ലാത്തവരും അദ്ദേഹത്തെക്കാൾ ഗണനീയന്മാരും തന്റെ ലേഖനത്തിനെയൊ വിശ്വാസത്തിനെയൊ എതിരെഴുതിയാൽ പത്രികാധിപൻ സൌകര്യംപോലെ മറുപടി എഴുതും. അല്ലാത്തപക്ഷം വേറെ വല്ലവരേയുംകൊണ്ടെഴുതിക്കും. ഇതിനു ദൃഷ്ടാന്തമായിട്ടു മിസ്റ്റർ ദാനിയേൽ തീരെ അപ്രധാനനായ ഒരു വിദ്യാർത്ഥിയായിരുന്നകാലത്തെഴുതിയ ലേഖനങ്ങൾക്കും പത്രികാധിപർ മറുപടിയെഴുതിയതുതന്നെ എടുക്കാം. പ്രതിവാദം എന്ന പരസ്യം അടുത്ത താരകയിൽ പ്രസിദ്ധപ്പെടുത്തുമ്പോൾ ഇതു കൂടെ പ്രസിദ്ധപ്പെടുത്താനപേക്ഷ.

യാക്കോബായ ഉപദേഷ്ടാ.

---

## ഒരു അത്യാവശ്യകാര്യം.

നി. വ. ദി. ശ്രീ. മാർദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സി[...] ക്കു ശിഷ്യന്മാരായ വൈദികന്മാരുടെ വകയായി തിരുമുമ്പാകെ സമർപ്പിക്കണ[...] തീരുമാനിച്ചിട്ടുള്ള സമ്മാനത്തിന്റെ ആവശ്യത്തിലേക്കായി കുറെ പണം [...] ഞ്ഞുകിട്ടിയിട്ടുണ്ടു. എഴുത്തുകൾ അയക്കുകയും പിന്നാലെ ആൾ അയക്കുക[...] യ്യിട്ടും ചില വൈദികന്മാർ മൌനം ദീക്ഷിക്കുന്നതിൽ വ്യസനിക്കുന്നു. [...] ങ്കിലും താമസത്തിനിടവരുത്താതെ വരിസംഖ്യ ഞങ്ങളിൽ വ. ദി. ശ്രീ[...] റമ്പാച്ചൻ അവർകളുടെ പേർക്കു അയച്ചുകൊടുക്കണമെന്നു അപേക്ഷ[...]

ഖജാൻജി. പുന്നൂ[...]

സുറിയാനിസിമ്മനാരി ചിങ്ങം ൪-ാംനു വ്യാഴാഴ്ച പൂട്ടുന്നതും ൨൩-ാംനു ചൊവ്വാഴ്ച വീണ്ടും തുറക്കുന്നതുമാകുന്നു.

---

## "പരേതനായ പൊന്നുതിരുമേനി"

(൧) ഇന്നോളം മലങ്കരസഭയ്ക്കുപതിയായ് വാണൊരുമൽതമ്പുരാൻ
വന്ദ്യൻ മാർ ഡയനീഷ്യസിന്നുസഭയേവിട്ടുവേർപെട്ടഹോ!
ഇന്നാർക്കും മനതാരുടഞ്ഞുപതറും താതന്റെ വേർപാടിതിൽ
വന്നല്ലോ! ദുരിതംസഭയ്ക്കുവിധിയേ നികാമ്പതല്ലാക്കുമേ.

(൨) പാരത്താലായിരമോടൊരെട്ടു തികയും കൊല്ലംജനിച്ചൂഴിയിൽ
കീർത്ത്യാതൻസഭതന്നനർത്ഥമഖിലം തീർത്തീ മഹാപുണ്യവാൻ-
ഒത്ത ഞായിരമെമ്പതും പുനരഹോനാലും തികഞ്ഞാണ്ടിലി-
ങ്ങോത്തോരീയിരുപത്തിയെട്ടുമിഥുനംനാളിൽ ശമിച്ചുദിവി.

(൩) ദൈവത്തിൻ ദാസനായിത്തിരുജനനിരയേ കാത്തുപാലിച്ചോരാമാർ
ദീവന്നാസ്യോസുവന്ദ്യൻ തിരുകടമതികച്ചൂഴിയിൽ നിന്നുവാങ്ങി
ദേവേശൻ തന്റെ ലോകത്തമരുവതിനഹോപോയതാം വാർത്തകേട്ടുൾ-
താവും സന്താപപാരാന്നിധിയതിലുഴറിക്കത്തിടുന്നെന്നു ചെയ്യാം.

(൪) അയ്യല്ലോ! മമപൊന്നുതാതനിവിടംവിട്ടെന്നുതോർത്തിട്ടുമേ-
പൊയ്യല്ലേതളരുന്ന മേനിനയനം നീരാൽനിറഞ്ഞിന്നഹോ!
കയ്യോടെൻ തിരുമേനി തന്റെ മരണം പാർത്താൽ സഹിക്കാവത-
ല്ലല്ലോ! സങ്കടമാരൊടിന്നുപറയുന്നില്ലാരുമീയൂഴിയിൽ.

(൫) എല്ലാവർക്കുമനന്തമോദമരുളും വാക്കെന്നു കേൾക്കുന്നഞാ-
നല്ലാസംമറയുന്നിന്നിക്കൊരുവനിന്നിപ്പോലെയുണ്ടാകുമോ
എല്ലാംതൻ സുതരെന്നമട്ടുദിനവും പാലിച്ചതൻവാണിതൻ-
ചൊല്ലാർന്നോരുഗുണങ്ങളാർക്കുപറയാം തെല്ലല്ലതോർത്തിട്ടുകിൽ.

ചെങ്ങന്നൂർ വി. ജി. തോമ്മസ്സ്.

(൧) കൊല്ലംതൊള്ളായിരത്തോടൊരുശതമെഴുപത്താറുമെട്ടും തികഞ്ഞ-
ച്ചൊല്ലേറ്റുന്നാമിമാസേ പരിചൊടിരുപതോടെട്ടുമൊത്തുള്ള ഹസ്സിൽ,
കല്യൻമാർ! ദീവന്നാസ്യോസ്സിതിപുകൾപെരുകും ഭാഗ്യവാൻലോകവാസം
മെല്ലെന്നാഹന്ത! വിട്ടിത്തിരുസഭയതിനെകൈവെടിഞ്ഞോ പിരിഞ്ഞോ.

(൨) ഇക്കാണുംതൻജനങ്ങൾക്കതിദുരിതമഹോ ചേർക്കുവാനായ് തുനിഞ്ഞോ-
രക്കേറ്റം ശത്രുവിങ്കനിന്നതിമഹിമയോടുദ്ധാരണം ചെയ്യുവന്ദ്യൻ,
ആർക്കും സന്തോഷമേറ്റം ഗുണഗണനിധിയായ് വാണതാതൻവിയോഗം
ചേർക്കുന്നെന്നുൾത്തടത്തിൽ നിരവധിപരിതാപം സഹിക്കാവതല്ലേ.

ചെമ്പോത്തനാൽ സി. കുര്യൻ

(൩) ഖേദംദൂരത്തകററിത്തിരുസുതരെ ഭരിച്ചോരു സർവ്വേശദാസൻ
മാർദീവന്നാസിയോസാം മമപതി ഭുവനം കൈവെടിഞ്ഞൊ വലഞ്ഞോ-
ഖേദക്കൂപത്തിലായൊ സഭയിതുവിധിയൊ കഷ്ടകാലം നിനച്ചാൽ
ര മോദം ദൂരത്തകന്നുമമ ഹൃദയതടം വെന്തുനീറുന്നകഷ്ടം.

തു തോരടിയിൽ സി. കുര്യൻ.

പറ നൽകീർത്തിവർഷിച്ചുഴകൊട്ടുസുറിയൻ ക്രിസ്തുരേകാന്തോരീ മാർ
രകാധ ദീവന്ന്യാസ്സുതാകും തിരുവടിപരലോകത്തിലിത്തവ്വിലല്ലോ
ദനചെന്നീപ്പെരിയവുകളെഴും പട്ടമേറെങ്കിലും പാ-
എന്നാറെ വു കൈവിട്ടതുബത നിരുപിച്ചുൾത്തടം കത്തിടുന്നു.
ടെ ഒരു മ

സിറയൻകബ്ബ്.

ഇപ്പോൾ മങ്ങിട്ടുന്നസ്സഭയുടെയധിപൻ താതനായ് തൻസഭയ്ക്കായ്
വാദവുംകൊണിപത്താസ്സകലവുമകലത്താക്കിയാധീരധീരൻ
ിത്തെന്നിയുലകിടമഖിലം കീർത്തിപൊങ്ങിച്ചധീമാൻ
ിമഹിമകലരുമാസ്വർഗ്ഗസൌഖ്യംലഭിപ്പാൻ.

ഉമ്മൻമാ...ിയ.